# ശ്രീമദ് ഭഗവദ്ഗീത

## (ശാങ്കരഭാഷ്യസഹിതം)



സദാനന്ദ പ്രസ്സ് (ക്ലിപ്തം)

സദാനന്ദപുരം

# ശ്രീമദ് ഭഗവദ്ഗീത

(ശാങ്കരഭാഷ്യസഹിതം.)



പ്രകാശകന്മാർ:

സദാനന്ദ പ്രസ്സ് (Reg:)

സദാനന്ദപുരം.

1-ാംപതിപ്പ് കോപ്പി 5000

വില: 140.00 രൂപ.

1995

## ശാംകരഭാഷ്യത്തിൻെറ

# ഉപക്രമണിക

ഓം

നാരായണഃ പരോ ഽവ്യക്താദണ്ഡമവ്യക്തസംഭവം
അണ്ഡസ്യാന്തസ്ത്വിമേ ലോകാഃ സപ്തദ്വീപാ ച മേദിനീ

അങ്ങനെയിരിക്കുന്ന ഭഗവാൻ ഈ ലോകത്തെ സൃഷ്ടിച്ചിട്ട് അതിൻെറ സ്ഥിതിക്കുവേണ്ടി ആദ്യം മരീചി മുതലായ പ്രജാപതികളെ സൃഷ്ടിച്ചു. വേദോക്തമായും പ്രവൃത്തിലക്ഷണമായുമുള്ള ധർമ്മത്തെ അവരെക്കൊണ്ടു സ്വീകരിപ്പിച്ചു. പിന്നെ സനകാദികളെ സൃഷ്ടിച്ച് അവരെക്കൊണ്ടു ജ്ഞാനവൈരാഗ്യലക്ഷണമായിരിക്കുന്ന നിവൃത്തിധർമ്മത്തേയും സ്വീകരിപ്പിച്ചു. ഇങ്ങനെ വേദോക്തമായ ധർമ്മം പ്രവൃത്തിലക്ഷണമെന്നും നിവൃത്തിലക്ഷണമെന്നും രണ്ടു പ്രകാരത്തിലാകുന്നു. ജഗൽസൃഷ്ടിക്കു ഹേതുവായും, പ്രാണികൾക്കു സാക്ഷാദഭ്യുദയത്തിന്നും മുക്തിക്കും ഹേതുവായുമിരിക്കുന്ന ആ ധർമ്മത്തെ ശ്രേയസ്സിനെ ഇച്ഛിക്കുന്ന ബ്രാഹ്മണാദി സകലവർണ്ണാശ്രമികളും വളരെക്കാലം അനുഷ്ഠിച്ചുവന്നിരുന്നു. എന്നാൽ കാലക്രമംകൊണ്ട് അനുഷ്ഠിക്കുന്നവർക്കു കാമോത്ഭവം ഹേതുവായിട്ടു വിവേകവിജ്ഞാനക്ഷയംനിമിത്തം ധർമ്മക്ഷയവും അധർമ്മാഭിവൃദ്ധിയും വന്നതിനാൽ ജഗത്തിൻെറ സ്ഥിതിയെ പരിപാലിപ്പാനായിക്കൊണ്ട് ആദികർത്താവായ നാരായണൻ എന്ന പേരോടു കൂടിയ സാക്ഷാൽ മഹാവിഷ്ണു ബ്രാഹ്മണരുടെ (=ഭൗമസ്യ ബ്രഹ്മണഃ) ബ്രാഹ്മണത്വത്തെ രക്ഷിപ്പാൻവേണ്ടി വസുദേവാംശമായി ദേവകിയിൽ കൃഷ്ണനായി അവതാരംചെയ്തു. എന്തെന്നാൽ, ബ്രാഹ്മണത്വം രക്ഷിക്കപ്പെട്ടാൽ വൈദികധർമ്മം രക്ഷിക്കപ്പെടുന്നു. അന്യവർണ്ണാശ്രമങ്ങൾ അതിനെ ആശ്രയിച്ചുനില്ക്കുകയാൽ അവയും രക്ഷിക്കപ്പെടുന്നു.

സദാ ജ്ഞാനൈശ്വര്യശക്തി ബലവീര്യതേജസ്സുകളോടു കൂടിയിരിക്കുന്ന ആ ഭഗവാൻ ത്രിഗുണാത്മികയായും മൂലപ്രകൃതിയായും വൈഷ്ണവിയായുമിരിക്കുന്ന സ്വമായയെ വശീകരിച്ചു

ദേഹവാനെന്നപോലെ അവതാരംചെയ്ത ലോകസംഗ്രഹത്തെ ചെയ്യുന്നതായി കാണപ്പെടുന്നു. എന്നാൽ പരമാർത്ഥത്തിൽ അജനായും അവിനാശിയായും സ്വഭാവേന നിത്യനായും ശുദ്ധനായും ബുദ്ധനായും മുക്തനായുമിരിക്കുന്ന തനിക്കു യാതൊരു പ്രയോജനവുമില്ലെങ്കിലും ജീവികളെ അനുഗ്രഹിക്കണമെന്ന ഒരേ ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ ശോകമോഹസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന അർജ്ജുനനായിക്കൊണ്ട് ഈ രണ്ടു വൈദിക ധർമ്മങ്ങളേയും ഉപദേശിച്ചു. ഗുണാധികന്മാരായവർ സ്വീകരിച്ച് അനുഷ്ഠിച്ചാൽ അധികം പ്രചാരംവരുമെന്നു വിചാരിച്ചാകുന്നു ഭഗവാൻ അർജ്ജുനന്ന് ഉപദേശിച്ചത്. ഭഗവാനാൽ ഉപദേശിക്കപ്പെട്ടപ്രകാരമുള്ള ആ ധർമ്മത്തെ സർവ്വജ്ഞനായിരിക്കുന്ന ഭഗവാൻ വേദവ്യാസൻ 'ഗീത' എന്ന പേരോടുകൂടി എഴുനൂറു ശ്ലോകമാക്കി കൂട്ടിച്ചേർത്തു.

ഈ ഗീതാശാസ്ത്രം എല്ലാ വേദാർത്ഥങ്ങളുടേയും സാരമാകുന്നു. അതിനെ മനസ്സിലാക്കുവാൻ വളരെ പ്രയാസവുമാണ്. അതിലെ സാരോപദേശങ്ങളെ വിശദമാക്കുന്നതിന്ന് അനേകം വ്യാഖ്യാതാക്കന്മാർ അതിനെ പദംപ്രതി വ്യാഖ്യാനിച്ചു പരിശോധിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം ലൗകികന്മാരെ അന്യോന്യവിരുദ്ധങ്ങളായ അർത്ഥങ്ങളെ പഠിപ്പിക്കുന്നതായും, അനേകാർത്ഥങ്ങളോടുകൂടിയവയായും കാണപ്പെടുന്നു. അതിനാൽ ഞാൻ വിവരമായി അർത്ഥനിർണ്ണയംചെയ്യുന്നതിന്നു സംക്ഷേപമായി ഒരു വിവരണത്തെ ചെയ്യുന്നു.

ചുരുക്കിപ്പറയുന്നതായാൽ, ഈ ശാസ്ത്രംകൊണ്ടുള്ള പ്രയോജനം പരമപദപ്രാപ്തിയും, സംസാരത്തിൽനിന്നും തൽക്കാരണത്തിൽനിന്നുമുള്ള നിവൃത്തിയുമാകുന്നു. അതു സർവ്വകർമ്മസംന്യാസപൂർവ്വകമായിട്ടുള്ള ആത്മജ്ഞാനനിഷ്ഠാരൂപമായ ധർമ്മാചരണംകൊണ്ടുണ്ടാകുന്നു. ഈ ഗീതാർത്ഥധർമ്മത്തെ ഉദ്ദേശിച്ചു ഭഗവാൻതന്നെ അനുഗീതയിൽ ഇപ്രകാരം പറയുന്നു:

''സ ഹി ധർമ്മഃ സുപര്യാപ്തോ ബ്രഹ്മണഃ പദവേദനേ.''

(ബ്രഹ്മപദവിയെ പ്രാപിപ്പാൻ ആ [ആത്മജ്ഞാനനിഷ്ഠാരൂപമായ] ധർമ്മം ധാരാളം മതിയാകുന്നതാണ്.)

(മഃ ഭാ. അശ്വമേധപർവ്വം. അ. 16. ശ്ലോ. 12)

അവിടെത്തന്നെ പിന്നേയും പറഞ്ഞിട്ടുണ്ട്:

''നൈവ ധർമ്മീ ന ചാധർമ്മീ ന ചൈവ ഹി ശുഭാശുഭീ
യഃ സ്യാദേകാസനേ ലീനസ്തൂഷ്ണീം കിഞ്ചിദചിന്തയൻ.''

(ഒരേ ആസനത്തിന്മേൽത്തന്നെ ഇരുന്നു മനസ്സിനെ ഏകാഗ്രമാക്കി ഒന്നിനേയും വിചാരിക്കാതെയിരിക്കുന്നവൻ ധർമ്മിയുമല്ല, അധർമ്മിയുമല്ല, സുഖിയുമല്ല, ദുഃഖിയുമല്ല.)

''ജ്ഞാനം സന്യാസലക്ഷണം'' എന്നും അതിൽത്തന്നെ പറഞ്ഞിട്ടുണ്ട്. ഈ ശാസ്ത്രത്തിൽത്തന്നെ അവസാനത്തിൽ ഭഗവാൻ അർജ്ജുനനോടു പറയുന്നു:

''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ.''
(സകല ധർമ്മങ്ങളേയും ഉപേക്ഷിച്ച് എന്നെത്തന്നെ ശരണം പ്രാപിച്ചാലും.)

പ്രവൃത്തിലക്ഷണമായ ധർമ്മം ലൗകികമായ അഭ്യുദയത്തെ കൊടുക്കുന്നതും എല്ലാ വർണ്ണാശ്രമികൾക്കും വിധിക്കപ്പെട്ടിട്ടുള്ളതും ദേവാദിസ്ഥാനപ്രാപ്തിക്കു ഹേതുവായിട്ടുള്ളതും ആകുന്നുവെങ്കിലും, ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിക്കപ്പെടുന്നുവെങ്കിൽ അതു മനഃശുദ്ധിക്കു കാരണമായി ഭവിക്കുന്നു. മനഃശുദ്ധിയുള്ളവന്നു ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യത സിദ്ധിക്കുന്നു. അപ്പോൾ അവന്നു ജ്ഞാനവും സിദ്ധിക്കുന്നു. അതിനാൽ പ്രവൃത്തിലക്ഷണമായ ധർമ്മവും മുക്തിസിദ്ധ്യർത്ഥമായിത്തന്നെ ഭവിക്കുന്നു. അപ്രകാരംതന്നെ ഭഗവാൻ പറയുന്നു:

''ബ്രഹ്മണ്യാധായ കർമ്മാണി യതചിത്താ ജിതേന്ദ്രിയാഃ
യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ.''

(എല്ലാ കർമ്മങ്ങളേയും ബ്രഹ്മത്തിൽ അർപ്പിച്ചിട്ട് യോഗികൾ മനഃശുദ്ധിക്കായിക്കൊണ്ടു സക്തികൂടാതെ കർമ്മംചെയ്യുന്നു.)

ഗീതാശാസ്ത്രം നിഃശ്രേയസപ്രയോജനമായ ഈ രണ്ടു ധർമ്മങ്ങളെയാണു മുഖ്യമായി പ്രതിപാദിക്കുന്നത്. വാസുദേവനെന്നും പരബ്രഹ്മമെന്നും പറയപ്പെടുന്ന പരമാർത്ഥതത്ത്വത്തെയാണ് ഇതിൽ വിശേഷിച്ചും അഭിവ്യഞ്ജിപ്പിക്കുന്നത്. ഗീതാശാസ്ത്രം വിശിഷ്ടമായ ഒരു വിഷയത്തേയും ഒരു പ്രയോജനത്തേയുംപററി പഠിപ്പിക്കുന്നു. ഈ ശാസ്ത്രത്തിന്നു വിഷയ

ത്തോടും പ്രയോജനത്തോടുമുള്ള സംബന്ധത്തേയും കാണിക്കുന്നു.* എന്തെന്നാൽ, അതിന്റെ അർത്ഥജ്ഞാനംകൊണ്ടു സമസ്ത പുരുഷാർത്ഥസിദ്ധിയുമുണ്ടാകുന്നു. അതിനാലാകുന്നു ഞാൻ അതിനെ വിവരിപ്പാൻ ശ്രമംചെയ്യുന്നതു്.

* ഇവിടെ വിശിഷ്ടമായ വിഷയം പരബ്രഹ്മമാകുന്നു. പ്രയോജനം മുക്തി. അതു സംസാരത്തിങ്കൽനിന്നു നിവർത്തിപ്പാൻ ഇച്ഛിക്കുന്നവർക്കുവേണ്ടിയാകുന്നു. ഈ ശാസ്ത്രം വിഷയത്തെ വ്യക്തീകരിക്കുന്നതിനാൽ അതിനോടും, മുക്തിക്കു സാധനമാകയാൽ അതിനോടും സംബന്ധിച്ചിരിക്കുന്നു.

# അവതാരിക

കാലദേശങ്ങൾക്ക് അതീതമായി സ്ഥിതി ചെയ്തുകൊണ്ട് കാലദേശങ്ങളെ പ്രവർത്തിപ്പിക്കുന്ന എന്തോ എന്ത് ഉണ്ട്. ഈ എന്തോ എന്ത് ആദ്യന്തരഹിതമാണ്, ഇതുതന്നെ ആണ് കൈയ്യ്, കാല് മുതലായ കർമ്മേന്ദ്രിയങ്ങളേയും, ശ്രോത്രം, ത്വക്ക് മുതലായ ജ്ഞാനേന്ദ്രിയങ്ങളേയും, മനസ്സ്, ബുദ്ധി എന്നീ ഇന്ദ്രിയങ്ങളേയും പ്രവർത്തിപ്പിക്കുന്നത്. ഈ എന്തോ എന്താണ് ബ്രഹ്മം എന്ന പേരിൽ അറിയപ്പെടുന്നത്. ഈ ബ്രഹ്മത്തെ, കർമ്മേന്ദ്രിയങ്ങൾകൊണ്ടോ ജ്ഞാനേന്ദ്രിയങ്ങൾ കൊണ്ടോ മനസ്സുകൊണ്ടോ ബുദ്ധികൊണ്ടോ അറിയുവാൻ സാധിക്കുകയില്ല. സൃഷ്ടിയിൽ ലക്ഷോപലക്ഷം ജീവജാലങ്ങളുള്ളതിൽ, മനുഷ്യർക്ക് മാത്രമേ ഈ ബ്രഹ്മത്തെ അറിയുവാൻ സാധിക്കുകയുള്ളു. വളരെ ദുർലഭമായ ഈ മനുഷ്യ ജന്മം ലഭിച്ചാൽ പക്ഷിമൃഗാദികളെപ്പോലെ ആഹാരം, നിദ്ര മുതലായ ശാരീരികവ്യാപാരങ്ങളിൽ മുഴുകി കഴിയാതെ ബ്രഹ്മത്തെ സാക്ഷാത്കരിക്കുകയാണ് ചെയ്യേണ്ടത്. ഇതിന് കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം എന്ന വിവിധ മാർഗ്ഗങ്ങൾ നിർദ്ദേശിക്കുക, ശരീരത്തെ ദ്രോഹിച്ച് തപസ്സ് ചെയ്യുന്നത് തെറ്റാണ് എന്നു ബോധിപ്പിക്കുക ഇവയെല്ലാം എഴുനൂറ് ശ്ലോകങ്ങൾകൊണ്ട് സാധിച്ചുതരുക എന്നത് പരബ്രഹ്മത്തിന്റെ പൂർണ്ണ അവതാരമായ ശ്രീകൃഷ്ണപരമാത്മാവിനു മാത്രമേ സാധിക്കുകയുള്ളു. ഈ എഴുനൂറു ശ്ലോകങ്ങൾ അടങ്ങുന്ന ഈ ഭഗവദ്ഗീതയുടെ മാഹാത്മ്യം എത്ര പുകഴ്ത്തിയാലും മതിയാകുന്നതല്ല. ഈ ശ്ലോകങ്ങളുടേയും, ഈ ശ്ലോകങ്ങളുടെ ശങ്കരഭഗവദ്പാദരുടെ വ്യാഖ്യാനത്തിന്റേയും മലയാളത്തിലുള്ള അർത്ഥത്തോടുകൂടിയ ഈ പ്രസിദ്ധീകരണം സംസാരസമുദ്രത്തിൽ കിടന്നുഴലുന്ന മലയാളികൾക്ക് പ്രയോജനപ്പെടുമെന്ന പ്രതീക്ഷയോടുകൂടി ബ്രഹ്മാർപ്പണം ചെയ്തുകൊള്ളുന്നു.

സദാനന്ദപുരം

1—11—95

പ്രേമാനന്ദഭാരതി

ശ്രീ

ഗണേശായ നമഃ : ശ്രീഗോപാലകൃഷ്ണായ നമഃ

# അഥ ഗീതാമാഹാത്മ്യം.

മംഗളകരമായ ഗീതയുടെ മാഹാത്മ്യം ആരംഭിക്കുന്നു.

ശ്രീഗണേശായ നമഃ ശ്രീരാധാരമണായ നമഃ

ശ്രീഗണപതിക്കായ്ക്കൊണ്ടു നമസ്കാരം.

ശ്രീരാധാവല്ലഭന്നു നമസ്കാരം.

ധരോവാച—ഭൂമിദേവി പറഞ്ഞു.

1. ഭഗവൻ പരമേശാന ഭക്തിരവ്യഭിചാരിണീ
പ്രാബ്ധം ഭുജ്യമാനസ്യ കഥം ഭവതി ഹേപ്രഭോ

അല്ലയോ സർവേശ്വരനും സർവസമർത്ഥനുമായ ഭഗവാനേ! പ്രാരബ്ധകർമ്മാനുസരണമായ ബഹുവിധസുഖദുഃഖങ്ങളെ അനുഭവിക്കുന്ന ഒരുവന്നു നിന്തിരുവടിയുടെ പാദപത്മത്തിൽ അചഞ്ചലഭക്തി എങ്ങിനെയുണ്ടാകും എന്നു് ഒരിക്കൽ ശ്രീഭൂമി ദേവി ശ്രീഭഗവാനോടു ചോദിച്ചു.

വിഷ്ണുരുവാച—ഭഗവാൻ അരുളിച്ചെയ്തു.

2. പ്രാരബ്ധം ഭുജ്യമാനോ ഹി ഗീതാഭ്യാസരതഃ സദാ
സ മുക്തഃ സ സുഖീ ലോകേ കർമ്മണാ നോപലിപ്യതേ.

പ്രാരബ്ധത്തെ അനുഭവിക്കുന്നവനായിരുന്നാലും നിരന്തരം ഗീതയെ അഭ്യസിക്കുന്നവൻ ആരായിരുന്നാലും അവൻ മുക്തനും സുഖമുള്ളവനുമായിരിക്കും. ഈ ലോകത്തിൽ, ഈ ജന്മത്തിൽ അവൻ ചെയ്യുന്ന പുണ്യപാപരൂപകർമ്മങ്ങളൊന്നും ഇനി മറ്റൊരു ജന്മത്തിന്നു കാരണമായിവരികയില്ല. പൂർവ്വജന്മകൃതകർമ്മഫലമായ പ്രാരബ്ധം അനുഭവിച്ചുകഴിയും. ഇനിയൊരു ജന്മത്തിന്നു കാരണമായ കർമ്മഫലം ഇല്ലാതെയും വരും. അതിനാലവൻ മുക്തനാകും.

3. മഹാപാപാദിപാപാനി ഗീതാധ്യാനം കരോതിചേത്
ക്വചിൽ സ്പർശം ന കുർവ്വന്തി നളിനീദലമംബുവത്

നളിനീദളം—താമരദളത്തെ, അംബുവത്—ജലം എന്നപോലെ

ഏതൊരുവനായാലും ഗീതയിൽ ഞാനുപദേശിച്ചതിനെ ധ്യാനിച്ചുകൊണ്ടു പ്രവർത്തിക്കുന്നുവെങ്കിൽ മഹാപാപാദികളായയാതൊരു പാപവും താമരദളത്തിൽ ജലം എന്നപോലെ ഒരു കാലത്തിലും അവനെ സ്പർശിക്കയില്ല. പുണ്യകർമ്മങ്ങളും സ്പർശിക്കയില്ലെന്നു ധരിക്കണം. എന്തുകൊണ്ടെന്നാൽ പുണ്യവും ജന്മകാരണമാകയാൽ മുക്തനാവാൻ സാധിക്കയില്ല. മുക്തനാകുമെന്ന് ആദ്യത്തെ ശ്ലോകത്തിൽ പറഞ്ഞിട്ടുമുണ്ട്. അതുകൊണ്ടു ഗീതാധ്യാനം ചെയ്യുന്നവനെ ഒരു വിധകർമ്മവും ബാധിക്കയില്ല എന്നു ധരിക്കണം. പുണ്യഫലം കിട്ടണമെന്നാഗ്രഹിക്കുന്നവർക്കു വീണ്ടും ജന്മം സിദ്ധിക്കും. ജന്മമുണ്ടായാൽ മരണവും നിശ്ചയം.

4. ഗീതായാഃ പുസ്തകം യത്ര യത്ര പാഠഃ പ്രവർത്തതേ
തത്രസർവ്വാണി തീർത്ഥാനി പ്രയാഗാദീനി തത്ര വൈ.

ഗീതാപുസ്തകം എവിടെയുണ്ടോ, ഗീതാപാഠം എവിടെ നടക്കുന്നുണ്ടോ അവിടെ പ്രയാഗ മുതലായ സർവതീർത്ഥങ്ങളും സന്നിധാനം ചെയ്യുന്നുണ്ട്. തീർത്ഥസ്നാനഫലം നൽകുന്ന തീർത്ഥദേവതകൾ അവരുടെ ദിവ്യരൂപങ്ങളോടുകൂടെ ആ സ്ഥലത്തിൽ എത്തുന്നുവെന്നുസാരം.

5. സർവേ ദേവാശ്ച ഋഷയോ യോഗിനഃ പന്നഗാശ്ച യേ
ഗോപാലാ ഗോപികാ വാപി നാരദോദ്ധവപാർഷദൈഃ
സഹായോ ജായതേ ശീഘ്രം യത്രഗീതാപ്രവർത്തതേ.

ഗീതാപാഠം നടക്കുന്ന ദിക്കിൽ എല്ലാ ദേവന്മാരും ഋഷികളും യോഗികളും സർവദേവതകളും ഗോപാലന്മാരും ഗോപികളും നാരദൻ, ഉദ്ധവർ മുതലായ ഭഗവദ്ഭക്തന്മാരോടുകൂടെ പാഠകർത്താവിനേയും കേൾക്കുന്നവരേയും അനുഗ്രഹിപ്പാൻ സന്നിധാനംചെയ്യും.

6. യത്ര ഗീതാവിചാരശ്ച പഠനം പാഠനം ശ്രുതം
തത്രാഹം നിശ്ചിതം പൃഥ്വി! നിവസാമി സദൈവ ഹി

ഹേ! ഭൂമിദേവി! ഗീതാപാഠം, അർത്ഥവിചാരം, പാഠം നടത്തിക്കൽ, ശ്രവണം എന്നിവ ഏതേതുദിക്കിൽ ഉണ്ടാകുന്നുവോ അവിടെയെല്ലാം ഞാൻ സ്ഥിരമായി വസിക്കും, നിശ്ചയം.

7. ഗീതാശ്രയേഹം തിഷ്ഠാമി ഗീതാമേ ചോത്തമം ഗൃഹം
ഗീതാജ്ഞാനമുപാശ്രിത്യ ത്രീംല്ലോകാൻ പാലയാമ്യഹം.

ഗീതയെ ആശ്രയിക്കുന്നവനിൽ ഞാൻ വസിക്കുന്നുണ്ട്, ഗീതയെൻെറ ഉൽകൃഷ്ടഭവനമാകുന്നു. ഗീതയിൽ പ്രകാശിപ്പിച്ചിരിക്കുന്ന ജ്ഞാനത്തെ ആശ്രയിച്ചിട്ടാണ് മൂന്നു ലോകങ്ങളെയും ഞാൻ രക്ഷിക്കുന്നത്.

8. ഗീതാ മേ പരമാ വിദ്യാ ബ്രഹ്മരൂപാ ന സംശയഃ
അർദ്ധമാത്രാക്ഷരാ നിത്യാ സ്വാനിർവാച്യപദാത്മികാ.

ഗീത എൻെറ പരമജ്ഞാനസ്വരൂപമാകുന്നു. അതിനാൽ തന്നെ ബ്രഹ്മസ്വരൂപവുമാകുന്നു. ഗീതയിലെ അദ്ധമാത്രമായ അക്ഷരവുംകൂടെ നിർവചിപ്പാൻ കഴിയാത്ത പദവും നാശരഹിതവുമാകുന്നു.

9. ചിദാനന്ദേന കൃഷ്ണേന പ്രോക്താ സ്വമുഖതോർജ്ജുനം
വേദത്രയീപരാനന്ദാ തത്ത്വാർത്ഥജ്ഞാനസംയുതാ.

ജ്ഞാനാനന്ദസ്വരൂപനായ ശ്രീകൃഷ്ണനാകുന്ന ഞാൻ സ്വമുഖംകൊണ്ടുതന്നെ — മററൊരാറുമുഖാന്തരമല്ല — അർജ്ജുനനുപദേശിച്ചതായ ഗീത മൂന്നു വേദങ്ങളുടെ സാരഭൂതയും പരമാർത്ഥമായ തത്ത്വത്തെ ബോധിപ്പിച്ച് പരമാനന്ദത്തെ നൽകുന്നതുമാകുന്നു. ഗീതയുടെസ്വരൂപംതന്നെ ജ്ഞാനവും ആനന്ദവുമാകയാൽ ഗീതയും ഞാനും ഒന്നാകുന്നുവെന്നു സാരം.

10. യോഷ്ടാദശ ജപേന്നിത്യം നരോ നിശ്ചലമാനസഃ
ജ്ഞാനസിദ്ധിം സ ലഭതേ തതോ യാതി പരം പദം.

ഏതൊരു മനുഷ്യൻ എല്ലാ ദിവസവും മനഃസ്ഥിരതയോടുകൂടെ പതിനെട്ടദ്ധ്യായവും ജപിക്കുമോ അവൻ ജ്ഞാനസിദ്ധിയേയും തദ്ദ്വാരാ പരമപ്രാപ്യസ്ഥാനമായ എന്നെയും പ്രാപിക്കും.

11. പാഠേ ഽസമർത്ഥഃ സമ്പൂർണ്ണേ തതോ ഽർദ്ധം പാഠമാചരേത്
തദാ ഗോദാനജം പുണ്യം ലഭതേ നാത്ര സംശയഃ

പതിനെട്ടദ്ധ്യായവും സമ്പൂർണ്ണമായി പാഠം ചെയ്‌വാൻ അസമർത്ഥനാണെങ്കിൽ പകുതി (9 അദ്ധ്യായം) നിത്യവും പാഠം ചെയ്താൽ നിത്യവും ഗോദാനംചെയ്താലുണ്ടാകുന്ന പുണ്യം അവന്നു ലഭിക്കും, ഇതിൽ സംശയംവേണ്ട.

12. ത്രിഭാഗം പഠമാനസ്തു ഗംഗാസ്നാനഫലം ലഭേത്
ഷഡംശം ജപമാനസ്തു സോമയാഗഫലം ലഭേത്

ആറദ്ധ്യായം ദിവസേന പഠിക്കുന്നവന്നു പ്രതിദിനം ഗംഗാസ്നാനഫലം ലഭിക്കും. മൂന്നദ്ധ്യായം ജപിക്കുന്നവന്നു സോമയാഗം ചെയ്ത ഫലം സിദ്ധിക്കും.

13. ഏകാധ്യായം തു യോ നിത്യം പഠതേ ഭക്തിസംയുതഃ
രുദ്രലോകമവാപ്നോതി ഗണോ ഭൂത്വാവസേച്ചിരം.

നിത്യവും ഒരദ്ധ്യായം ഭക്തിയുക്തനായി പഠിക്കുന്നവൻ ദേഹാവസാനത്തിൽ രുദ്രലോകത്തിൽ പ്രവേശിക്കും. അവിടെ രുദ്രന്റെ ഗണത്തിൽ ഒരുവനായിട്ടു വളരെക്കാലം വസിക്കും.

14. അദ്ധ്യായം ശ്ലോകപാദം വാ നിത്യം യഃ പഠതേ നരഃ
സ യാതി നരതാം യാവന്മന്വന്തരം വസുന്ധരേ.

ഏകാദ്ധ്യായമോ ഒരു ശ്ലോകമോ ഒരു പാദമോ ഏതൊരുവൻ നിത്യവും പഠിക്കുന്നുവോ അവൻ ഒരു മന്വന്തരം അവസാനിക്കുന്നതുവരെ — 17 ചതുർയ്യുഗം കാലം മനുഷ്യനായിത്തന്നെ ജനിക്കും. അതിൽനിന്നു താഴ്ന്ന ജന്മം സിദ്ധിക്കയില്ല.

15. ഗീതായാഃ ശ്ലോകദശകം സപ്തപഞ്ചചതുഷ്ടയം
ദ്വൗത്രീനേകം തദർദ്ധം വാ ശ്ലോകാനാം യഃ പഠേന്നരഃ
ചന്ദ്രലോകമവാപ്നോതി വർഷാണാമയുതം ധ്രുവം
ഗീതാപാഠസമായുക്തോ മൃതോ മാനുഷതാം വ്രജേത്.

ഗീതയിൽനിന്നു് പത്തോ ഏഴോ അഞ്ചോ നാലോ മൂന്നോ രണ്ടോ ഒന്നോ അതിന്റെ പകുതിയോ ശ്ലോകം ഏതൊരു മനുഷ്യൻ പഠിക്കുന്നുവോ ആ മനുഷ്യൻ മരിച്ചതിന്നുശേഷം ചന്ദ്രലോകത്തെ പ്രാപിക്കും. അയുതവർഷകാലം അവിടെ വസിക്കും, അനന്തരം വീണ്ടും മനുഷ്യനായി ജനിക്കും.

16. ഗീതാഭ്യാസം പുനഃ കൃത്വാ ലഭതേ മുക്തിമുത്തമാം
ഗീതേത്യുച്ചാരസംയുക്തോ മ്രിയമാണോ ഗതിം ലഭേത്.

പിന്നെയും ജന്മാന്തരവാസനാനുസരണം ഗീതാഭ്യാസം ചെയ്തിട്ടു് പുനരാവൃത്തിയില്ലാത്തതായ മുക്തിയെ പ്രാപിക്കും. മരണസമയത്തിൽ ഗീതയെന്നുച്ചരിച്ചുകൊണ്ടു് മരിക്കുന്നവന്നു പരമഗതി സിദ്ധിക്കും.

17. ഗീതാർത്ഥശ്രവണാസക്തോ മഹാപാപയുതോപി വാ
വൈകുണ്ഠം സമവാപ്നോതി വിഷ്ണുനാ സഹ മോദതേ.

ഗീതാൎത്ഥം കേൾക്കുന്നതിൽ ആസക്തിയുള്ളവൻ മഹാപാപം ഉള്ളവനായിരുന്നാൽകൂടിയും മരണാനന്തരം വൈകുണ്ഠത്തിൽ ചെന്നു വിഷ്ണുവിനോടുകൂടെയിരുന്നു് ആനന്ദം അനുഭവിക്കും.

18. ഗീതാർത്ഥം ധ്യായതേ നിത്യം കൃത്വാ കർമ്മാണി ഭൂരിശഃ
ജീവന്മുക്തഃ സ വിജ്ഞേയോ ദേഹാന്തേ പരമം പദം.

അനേകകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നുവെങ്കിലും യാതൊരുവൻ ഗീതാൎത്ഥത്തെ നിത്യവും ധ്യാനിക്കുന്നുവോ അവൻ ജീവന്മുക്തനാണെന്നു ധരിച്ചുകൊള്ളണം. അവസാനത്തിൽ പരമപദം അവനു ലഭിക്കും.

19. ഗീതാമാശ്രിത്യ ബഹവോ ഭൂഭുജോ ജനകാദയഃ
നിർദ്ധൂതകല്മഷാ ലോകേ ഗീതാ യാതാഃ പരം പദം.

ഗീതയെ ആശ്രയിച്ചിട്ടു ജനകൻ മുതലായ അനേകരാജാക്കന്മാർ ലോകത്തിൽ കീൎത്തിസമ്പന്നന്മാരും പാപമില്ലാത്തവരുമായിട്ടു പരമപദം പ്രാപിച്ചിരിക്കുന്നു.

20. ഗീതായാഃ പഠനം കൃത്വാ മാഹാത്മ്യം നൈവ യഃ പഠേത്
വൃഥാ പാഠോ ഭവേത്തസ്യ ശ്രമ ഏവഹ്യുദാഹൃതഃ

ഗീത പഠിച്ചതിനുശേഷം മാഹാത്മ്യം പഠിക്കാതിരിക്കുന്നവന്റെ ആ പരിശ്രമം നിഷ്ഫലമാണെന്നു പറയപ്പെട്ടിരിക്കുന്നു. മാഹാത്മ്യജ്ഞാനത്തോടുകൂടെത്തന്നെ ഗീതാപാഠം കൎത്തവ്യം എന്നു സാരം.

21. ഏതന്മാഹാത്മ്യസംയുക്തം ഗീതാഭ്യാസം കരോതി യഃ
സതൽഫലമവാപ്നോതി ദുർല്ലഭം ഗതിമാപ്നുയാത്.

ഈ മാഹാത്മ്യത്തോടുകൂടെ ഏതൊരുവൻ ഗീതാഭ്യാസം ചെയ്യുന്നുവോ അവൻ മററു വിധത്തിൽ സിദ്ധിപ്പാൻ പ്രയാസമുള്ള പരമഗതിയെന്ന ഫലത്തെ പ്രാപിക്കും.

സൂതഉവാച—സൂതൻ പറഞ്ഞു.

22. മാഹാത്മ്യമേതൽ ഗീതായാമയാ പ്രോക്തം സനാതനം
ഗീതാന്തേ ച പഠേദ്യസ്തു യദുക്തം തൽഫലം ലഭേത്.

സനാതനമായ ഗീതയുടെ ഈ മാഹാത്മ്യം ഞാൻ നിങ്ങ ളോടു (ശൌനകാദികളോടു) പറഞ്ഞുകഴിഞ്ഞു. ഗീതാപാഠാവ സാനത്തിലും യാതൊരുവൻ ഈ മാഹാത്മ്യം പഠിക്കുന്നുവോ, അവന്നു് ഇതിൽ പറഞ്ഞ ഫലം സംപൂർണ്ണമായി ലഭിക്കും. ഗീ താപാഠം തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും മാഹാത്മ്യപാഠ നം വേണമെന്നു സിദ്ധാന്തം.

ഇതി ശ്രീ വാരാഹപുരാണേ ഗീതാമാഹാത്മ്യം സമ്പൂർണ്ണം

ശുഭമസ്തു.

# അഥ ശ്രീമദ് ഭഗവദ്ഗീതാപാഠക്രമം

(അനന്തരം മോക്ഷപ്രദമായ ഭഗവദ്ഗീതയുടെ പ്രാരംഭം)

ശ്രീഗണേശായനമഃ=ശ്രീഗണപതിക്കായ്ക്കൊണ്ടു നമസ്കാരം.

ശ്രീ ഗോപാലകൃഷ്ണായനമഃ=ശ്രീ ഗോപാലകൃഷ്ണന്നു നമസ്കാരം.

ഓം അസ്യ ശ്രീ ഭഗവദ്ഗീതാമാലാമന്ത്രസ്യ ഭഗവാൻ വേദവ്യാസ ഋഷിഃ

അനുഷ്ടുപ്ഛന്ദഃ ശ്രീകൃഷ്ണഃ പരമാത്മാ ദേവതാ.

അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ചഭാഷസേ

ഇതിബീജം. സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ

ഇതി ശക്തിഃ അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാശുചഃ ഇതി കീലകം.

ഇതി കരന്യാസം.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ഇത്യംഗുഷ്ഠാഭ്യാം നമഃ
നചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ
ഇതി തർജ്ജനീഭ്യാം നമഃ
അച്ഛേദ്യോയമദാഹ്യോയം അക്ലേദ്യോ ശോഷ്യ ഏവച
ഇതി മധ്യമാഭ്യാംനമഃ

നിത്യഃ സർവ്വഗതഃ സ്ഥാണുരചലോയം സനാതനഃ
ഇത്യനാമികാഭ്യാം നമഃ
പശ്യമേ പാർത്ഥ രൂപാണി ശതശോഥ സഹസ്രശഃ
ഇതി കനിഷ്ഠികാഭ്യാം നമഃ
നാനാവിധാനി ദിവ്യാനി നാനാവർണാകൃതീനിച
ഇതി കരതലകരപൃഷ്ഠാഭ്യാം നമഃ
ഇതി കരന്യാസഃ

---

അഥ ഹൃദയാദിന്യാസഃ.
നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതിപാവകഃ
ഇതിഹൃദയായ നമഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ
ഇതി ശിരസേ സ്വാഹാ
അച്ഛേദ്യോയമദാഹ്യോയ മക്ലേദ്യോ ̕ശോഷ്യഏവ ച
ഇതി ശിഖായൈ വഷട്.
നിത്യഃ സർവ്വഗതഃ സ്ഥാണു രചലോയം സനാതനഃ
ഇതി കവചായഹും,
പശ്യ മേ പാർത്ഥ രൂപാണി ശതശോഥ സഹസ്രശഃ
ഇതിനേത്രത്രയായവൌഷട്.
നാനാവിധാനി ദിവ്യാനി നാനാവർണാകൃതീനി ച
ഇതി അസ്ത്രായഫട്.
ശ്രീകൃഷ്ണപ്രീത്യർത്ഥേ പാഠേ വിനിയോഗഃ

അഥ ധ്യാനം.

1. പാർത്ഥായ പ്രതിബോധിതാം ഭഗവതാ
നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ
മദ്ധ്യേമഹാഭാരതം
അദ്വൈതാമൃതവർഷിണീം ഭഗവതീം
അഷ്ടാദശാധ്യായിനീം
അംബ! ത്വാമനുസന്ദധാമി ഭഗവദ്ഗീതേ!
ഭവദ്വേഷിണീം

സാക്ഷാൽ ശ്രീനാരായണഭഗവാൻ അർജ്ജുനനുപദേശിച്ചതും, പുരാണമുനിയായ വ്യാസഭഗവാൻ മഹാഭാരതം എന്ന ഗ്രന്ഥത്തിന്റെ മദ്ധ്യത്തിൽ—ഭീഷ്മപർവത്തിൽ—ശ്ലോകരൂപേണ നിബന്ധിച്ചതും അദ്വൈതമാകുന്ന അമൃതത്തെ വർഷിക്കുന്നതും ജ്ഞാനാദികളായ ആറു ഗുണങ്ങളടങ്ങീട്ടുള്ളതും പതിനെട്ടദ്ധ്യായങ്ങളുള്ളതുമായ അമ്മേ! ഭഗവദ്ഗീതേ! സംസാരദോഷങ്ങളെ ദൂരീകരിക്കുന്ന നിന്തിരുവടിയെ ഞാൻ നിത്യവും മനസ്സിൽ ധരിച്ചുകൊള്ളുന്നു.

2. നമോസ്തു തേ വ്യാസ! വിശാലബുദ്ധേ!
ഫുല്ലാരവിന്ദായതപത്രനേത്ര!
യേന ത്വയാ ഭാരതതൈലപൂർണ്ണഃ പ്രജ്വാലിതോ
ജ്ഞാനമയഃ പ്രദീപഃ

അല്ലയോ വിശാലബുദ്ധിയും വികസിച്ച ചെന്താമരപ്പൂവിന്റെ ദളംപോലെ നീണ്ടും പ്രസന്നമായുമിരിക്കുന്ന നേത്രങ്ങളോടുംകൂടിയ ശ്രീ വ്യാസഭഗവാനേ! എന്റെ ഈ നമസ്കാരത്തെ അങ്ങേക്കായി സമർപ്പിക്കുന്നു. അങ്ങുന്നാണല്ലോ ഭാരതമാകുന്ന എണ്ണനിറഞ്ഞിരിക്കുന്ന വിളക്കിൽ ജ്ഞാനമാകുന്ന ദീപം പ്രകാശിപ്പിച്ചിരിക്കുന്നതു്.

3. പ്രപന്നപാരിജാതായ തോത്രവേത്രൈകപാണയേ
ജ്ഞാനമുദ്രായ കൃഷ്ണായ ഗീതാമൃതദുഹേ നമഃ

ശരണംപ്രാപിച്ചവർക്കു് ചതുർവിധപുരുഷാർത്ഥങ്ങളെ നൽകുന്ന പാരിജാതമായും ഒരു കയ്യിൽ ചമ്മട്ടിയും (കുതിരയെ നടത്താനുള്ള ചാട്ടവാറു്) മറ്റൊരു കൈയ്യിൽ ജ്ഞാനമുദ്രയും ധരിച്ചും ഗീതയാകുന്ന അമൃതത്തെ വർഷിച്ചുംകൊണ്ടിരിക്കുന്ന ശ്രീകൃഷ്ണഭഗവാനു നമസ്കാരം.

4. സർവോപനിഷദോ ഗാവോ ദോഗ്ധാ
ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ ദുഗ്ധം
ഗീതാമൃതം മഹത്

എല്ലാ ഉപനിഷത്തുകളാകുന്ന പശുക്കളെ, കറക്കുന്നതു ഗോപനായ നന്ദരുടെ പുത്രൻ, കുടിക്കുന്ന കുട്ടി ബുദ്ധിമാനായ

അൎജ്ജുനൻ. കറന്നെടുത്തതോ മഹത്തായ ഗീതയാകുന്ന അമൃതം.

5. വസുദേവസുതം ദേവം കംസചാണൂരമർദ്ദനം
ദേവകീ പരമാനന്ദം കൃഷ്ണം വന്ദേ ജഗദ്ഗുരും.

വസുദേവരുടെ പുത്രനും എല്ലാവരിലും ആത്മാവായി വിളങ്ങിക്കൊണ്ടു, സകലേന്ദ്രിയങ്ങളേയും പ്രകാശിപ്പിക്കുന്ന ദേവനും കംസൻ, ചാണൂരൻ മുതലായ ദുഷ്ടന്മാരെ സംഹരിച്ച് ധർമ്മത്തെ സ്ഥാപിച്ച സർവ്വേശ്വരനും ശ്രീദേവകീദേവിയെ അത്യന്തം ആനന്ദിപ്പിക്കുന്നവനും ജഗത്തിന്റെ—സകലജനങ്ങളുടെയും—അജ്ഞാനമാകുന്ന ഇരുട്ടിനെ നശിപ്പിക്കുന്ന ജ്ഞാനസ്വരൂപനുമായ ശ്രീകൃഷ്ണഭഗവാനെ ഞാൻ വന്ദിക്കുന്നു.

6. ഭീഷ്മദ്രോണതടാ ജയദ്രഥജലാ
ഗാന്ധാരനീലോപലാ
ശല്യഗ്രാഹവതീ കൃപേണ വഹനീ കർണ്ണേന
വേലാകുലാ
അശ്വത്ഥാമവികർണഘോരമകരാ
ദുര്യോധനാവർത്തിനീ
സോത്തീർണാ ഖലു പാണ്ഡവൈ രണനദീ
കൈവർത്തകഃ കേശവഃ

ഭീഷ്മര്, ദ്രോണര് എന്നിവരാകുന്ന തീരങ്ങളും, ജയദ്രഥനാകുന്ന ജലം, ഗാന്ധാരനാകുന്ന നീലപ്പാറ, ശല്യരാകുന്ന മുതല, കൃപരാകുന്ന പ്രവാഹശക്തി, കർണ്ണനാകുന്ന വേലിയേററത്താൽ കലക്കം, അശ്വത്ഥാമാവ്, വികർണ്ണൻ എന്നിവരാകുന്ന ഭയങ്കര മകരമത്സ്യങ്ങളും, ദുര്യോധനനാകുന്ന ചുഴിക്കുത്ത് ഇവയോടുകൂടിയ യുദ്ധമാകുന്ന ഭയങ്കര നദിയെ പാണ്ഡവന്മാർ കടന്നത്, കടത്തിവിടാൻ ബ്രഹ്മാവ്, ശിവൻ, ഇവരുടെയും രക്ഷിതാവായ ശ്രീകൃഷ്ണഭഗവാൻ ഉണ്ടായതുകൊണ്ടാകുന്നുവല്ലൊ. ആ ഭഗവാനെ ആശ്രയിക്കുന്നവർ സംസാരസമുദ്രത്തെയും കടക്കും.

7. പാരാശൎയ്യവചഃ സരോജമമലം ഗീതാൎത്ഥഗന്ധോൽക്കടം
നാനാഖ്യാനകകേസരം ഹരികഥാസംബോധനാബോധിതം
ലോകേ സജ്ജനഷട്പദൈരഹരഹഃ പേപീയമാനം മുദാ
ഭൂയാൽ ഭാരതപങ്കജം കലിമലപ്രധ്വംസി നഃ ശ്രേയസേ.

വ്യാസരുടെ വാക്കാകുന്ന നിൎമ്മലതാമരപ്പൂവും, ഭഗവദ്ഗീതയുടെ അൎത്ഥമാകുന്ന വാസന അപ്പൂവിലുള്ളതുകൊണ്ടു് അതീവ ശ്രേഷ്ഠവും, നാനാകഥകളാകുന്ന കേസരവും, ഹരികഥകളെ വേണ്ടുംവിധം ബോധിപ്പിക്കുന്നതിനാൽ വികസിതവും സജ്ജനങ്ങളാകുന്ന വണ്ടുകൾ എപ്പോഴും സന്തോഷത്തോടുകൂടെ ആസ്വദിക്കുന്നതുമായ ഭാരതമാകുന്ന താമരപ്പുഷ്പം ഞങ്ങൾക്കുണ്ടാകാവുന്ന കലികാലദോഷങ്ങളെ നശിപ്പിച്ചു് ശ്രേയസ്സു നല്കുന്നതായി ഭവിക്കേണമേ.

8. മൂകം കരോതി വാചാലം പംഗും ലംഘയതേ ഗിരിം
യൽകൃപാ തമഹം വന്ദേ പരമാനന്ദമാധവം

യാതൊരുവന്റെ കാരുണ്യം (സംസാരിപ്പാൻ കഴിയാത്തവനെ) വാഗ്മിയും, പംഗുവിനെ (മുടന്തനെ) മലകയറുന്നവനും ആക്കിത്തീൎക്കുന്നുവോ പരമാനന്ദമൂൎത്തിയും മായാധിനാഥനുമായ ആ ശ്രീകൃഷ്ണഭഗവാനെ ഞാൻ വന്ദിക്കുന്നു. അസാധ്യത്തെ സാധിപ്പിക്കുവാനും അലഭ്യത്തെ ലഭിപ്പിക്കുവാനും സമൎത്ഥനും കരുണാനിധിയുമായ ഭഗവാനെ ഞാൻ വന്ദിക്കുന്നുവെന്നു സാരം.

9. യം ബ്രഹ്മാവരുണേന്ദ്രരുദ്രമരുതഃ സ്തുന്വന്തി ദിവ്യൈഃ സ്തവൈഃ
വേദൈഃ സാംഗപദക്രമോപനിഷദൈൎഗ്ഗായന്തി യം സാമഗാഃ
ധ്യാനാവസ്ഥിതതദ്ഗതേന മനസാ പശ്യന്തി യം യോഗിനോ
യസ്യാന്തം ന വിദുഃ സുരാസുരഗണാ ദേവായ തസ്മൈ നമഃ

ബ്രഹ്മാവു്, വരുണൻ, ഇന്ദ്രൻ, മരുദ്ദേവന്മാർ മുതലായവർ ദിവ്യങ്ങളായ സ്തോത്രങ്ങൾകൊണ്ടു യാതൊരുവനെ സ്തുതിക്കുന്നുവോ, ആറംഗങ്ങൾ, പദങ്ങൾ ക്രമങ്ങൾ, ഉപനിഷത്തുകൾ ഇവയോടുകൂടിയ വേദങ്ങളാൽ സാമവേദികൾ യാതൊരുവനെ കീർത്തിക്കുന്നുവോ, ധ്യാനനിഷ്ഠന്മാരായിട്ടു് ആ ലക്ഷ്യത്തിൽത്തന്നെ സ്ഥിരപ്പെടുത്തിയ മനസ്സുകൊണ്ടു് യോഗികൾ യാതൊരുവനെക്കാണുന്നുവോ, ദേവാസുരസമൂഹത്തിൽ ഉൾപ്പെട്ടവരാരും യാതൊരുവൻെറ പരമാവധിയെ അറിയുന്നില്ലയോ അപ്രകാരമിരിക്കുന്ന ജ്യോതിർമ്മയന്നായ്ക്കൊണ്ടു നമസ്കാരം.

ഇതിധ്യാനം.

## ശാംകരഭാഷ്യത്തിൻെറ

# ഉപക്രമണിക

**ഓം**

നാരായണഃ പരോ ഽ വ്യക്താദണ്ഡമവ്യക്തസംഭവം
അണ്ഡസ്യാന്തസ്ത്വിമേ ലോകാഃ സപ്തദ്വീപാ ച മേദിനീ

അങ്ങനെയിരിക്കുന്ന ഭഗവാൻ ഈ ലോകത്തെ സൃഷ്ടിച്ചിട്ടു് അതിൻെറ സ്ഥിതിക്കുവേണ്ടി ആദ്യം മരീചി മുതലായ പ്രജാപതികളെ സൃഷ്ടിച്ചു വേദോക്തമായും പ്രവൃത്തിലക്ഷണമായുമുള്ള ധർമ്മത്തെ അവരെക്കൊണ്ടു സ്വീകരിപ്പിച്ചു. പിന്നെ സനകാദികളെ സൃഷ്ടിച്ചു് അവരെക്കൊണ്ടു ജ്ഞാനവൈരാഗ്യലക്ഷണമായിരിക്കുന്ന നിവൃത്തിധർമ്മത്തേയും സ്വീകരിപ്പിച്ചു. ഇങ്ങനെ വേദോക്തമായ ധർമ്മം പ്രവൃത്തിലക്ഷണമെന്നും നിവൃത്തിലക്ഷണമെന്നും രണ്ടു പ്രകാരത്തിലാകുന്നു. ജഗൽസൃഷ്ടിക്കു ഹേതുവായും, പ്രാണികൾക്കു സാക്ഷാദഭ്യുദയത്തിന്നും മുക്തിക്കും ഹേതുവായുമിരിക്കുന്ന ആ ധർമ്മത്തെ ശ്രേയസ്സിനെ ഇച്ഛിക്കുന്ന ബ്രാഹ്മണാദിസകലവർണ്ണാശ്രമികളും വളരെക്കാലം അനുഷ്ഠിച്ചുവന്നിരുന്നു. എന്നാൽ കാലക്രമംകൊണ്ടു് അനുഷ്ഠിക്കുന്നവൎക്കു കാമോത്ഭവം ഹേതുവായിട്ടു വിവേക

വിജ്ഞാനക്ഷയംനിമിത്തം ധർമ്മക്ഷയവും അധർമ്മാഭിവൃദ്ധിയും വന്നതിനാൽ ജഗത്തിൻെറ സ്ഥിതിയെ പരിപാലിപ്പാനായിക്കൊണ്ടു് ആദികർത്താവായ നാരായണൻ എന്ന പേരോടുകൂടിയ സാക്ഷാൽ മഹാവിഷ്ണു ബ്രാഹ്മണരുടെ (ഭൗമസ്യ ബ്രഹ്മണഃ) ബ്രാഹ്മണത്വത്തെ രക്ഷിപ്പാൻവേണ്ടി വസുദേവാംശമായി ദേവകിയിൽ കൃഷ്ണനായി അവതാരംചെയ്തു. എന്തെന്നാൽ, ബ്രാഹ്മണത്വം രക്ഷിക്കപ്പെട്ടാൽ വൈദികധർമ്മം രക്ഷിക്കപ്പെടുന്നു. അന്യവർണ്ണാശ്രമങ്ങൾ അതിനെ ആശ്രയിച്ചു നില്ക്കുകയാൽ അവയും രക്ഷിക്കപ്പെടുന്നു.

സദാ ജ്ഞാനൈശ്വര്യശക്തിബലവീര്യതേജസ്സുകളോടു കൂടിയിരിക്കുന്ന ആ ഭഗവാൻ ത്രിഗുണാത്മികയായും മൂലപ്രകൃതിയായും വൈഷ്ണവിയായുമിരിക്കുന്ന സ്വമായയെ വശീകരിച്ചു ദേഹവാനെന്നപോലെ അവതാരംചെയ്തു ലോകസംഗ്രഹത്തെ ചെയ്യുന്നതായി കാണപ്പെടുന്നു. എന്നാൽ പരമാർത്ഥത്തിൽ അജനായും അവിനാശിയായും സ്വഭാവേന നിത്യനായും ശുദ്ധനായും ബുദ്ധനായും മുക്തനായുമിരിക്കുന്ന തനിക്കു യാതൊരു പ്രയോജനവുമില്ലെങ്കിലും ജീവികളെ അനുഗ്രഹിക്കണമെന്ന ഒരേ ഉദ്ദേശ്യത്തോടുകൂടി ഭഗവാൻ ശോകമോഹസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന അർജ്ജുനനായിക്കൊണ്ടു് ഈ രണ്ടു വൈദികധർമ്മങ്ങളേയും ഉപദേശിച്ചു. ഗുണാധികന്മാരായവർ സ്വീകരിച്ചു് അനുഷ്ഠിച്ചാൽ അധികം പ്രചാരംവരുമെന്നു വിചാരിച്ചാകുന്നു ഭഗവാൻ അർജ്ജുനന്നു് ഉപദേശിച്ചതു്. ഭഗവാനാൽ ഉപദേശിക്കപ്പെട്ടപ്രകാരമുള്ള ആ ധർമ്മത്തെ സർവ്വജ്ഞനായിരിക്കുന്ന ഭഗവാൻ വേദവ്യാസൻ 'ഗീത' എന്ന പേരോടുകൂടി എഴുനൂറു ശ്ലോകമാക്കി കൂട്ടിച്ചേർത്തു.

ഈ ഗീതാശാസ്ത്രം എല്ലാ വേദാർത്ഥങ്ങളുടേയും സാരമാകുന്നു. അതിനെ മനസ്സിലാക്കുവാൻ വളരെ പ്രയാസവുമാണു്. അതിലെ സാരോപദേശങ്ങളെ വിശദമാക്കുന്നതിന്നു് അനേകം വ്യാഖ്യാതാക്കന്മാർ അതിനെ പദംപ്രതി വ്യാഖ്യാനിച്ചു പരിശോധിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം ലൗകികന്മാരെ അന്യോന്യവിരുദ്ധങ്ങളായ അർത്ഥങ്ങളെ പഠിപ്പിക്കുന്നതായും, അനേകാർത്ഥങ്ങളോടുകൂടിയവയായും കാണപ്പെടുന്നു. അതിനാൽ ഞാൻ

വിവരമായി അത്ഥനിർണ്ണയം ചെയ്യുന്നതിന്നു സംക്ഷേപമായി ഒരു വിവരണത്തെ ചെയ്യുന്നു.

ചുരുക്കിപ്പറയുന്നതായാൽ, ഈ ശാസ്ത്രംകൊണ്ടുള്ള പ്രയോജനം പരമപദപ്രാപ്തിയും, സംസാരത്തിൽനിന്നും തൽക്കാരണത്തിൽനിന്നുമുള്ള നിവൃത്തിയുമാകുന്നു. അതു സവ്വകർമ്മസംന്യാസപൂർവ്വകമായിട്ടുള്ള ആത്മജ്ഞാനനിഷ്ഠാരൂപമായ ധർമ്മാചരണംകൊണ്ടുണ്ടാകുന്നു. ഈ ഗീതാത്ഥധർമ്മത്തെ ഉദ്ദേശിച്ചു ഭഗവാൻതന്നെ അനുഗീതയിൽ ഇപ്രകാരം പറയുന്നു:

''സ ഹി ധർമ്മഃ സുപര്യാപ്തോ ബ്രഹ്മണഃ പദവേദനേ.

(ബ്രഹ്മപദവിയെ പ്രാപിപ്പാൻ ആ [ആത്മജ്ഞാനനിഷ്ഠാരൂപമായ] ധർമ്മം ധാരാളം മതിയാകുന്നതാണ്.)

(മ. ഭാ. അശ്വമേധപവ്വം. അ. 16. ശ്ലോ. 12)

അവിടെത്തന്നെ പിന്നേയും പറഞ്ഞിട്ടുണ്ട്.

''നൈവ ധർമ്മീ ന ചാധർമ്മീ ന ചൈവ ഹി ശുഭാശുഭീ
യഃ സ്യാദേകാസനേ ലീനസ്തൂഷ്ണീം കിഞ്ചിദചിന്തയൻ.''

(ഒരേ ആസനത്തിന്മേൽത്തന്നെ ഇരുന്നു മനസ്സിനെ ഏകാഗ്രമാക്കി ഒന്നിനേയും വിചാരിക്കാതെയിരിക്കുന്നവൻ ധർമ്മിയുമല്ല, അധർമ്മിയുമല്ല, സുഖിയുമല്ല, ദുഃഖിയുമല്ല.)

''ജ്ഞാനം സംന്യാസലക്ഷണം'' എന്നും അതിൽത്തന്നെ പറഞ്ഞിട്ടുണ്ട്. ഈ ശാസ്ത്രത്തിൽത്തന്നെ അവസാനത്തിൽ ഭഗവാൻ അജ്ജുനനോടു പറയുന്നു:

''സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ.''

(സകലധർമ്മങ്ങളേയും ഉപേക്ഷിച്ച് എന്നെന്നന്നെ ശരണംപ്രാപിച്ചാലും.)

പ്രവൃത്തിലക്ഷണമായ ധർമ്മം ലൗകികമായ അഭ്യുദയത്തെ കൊടുക്കുന്നതും എല്ലാ വർണ്ണാശ്രമികൾക്കും വിധിക്കപ്പെട്ടിട്ടുള്ളതും ദേവാദിസ്ഥാനപ്രാപ്തിക്കു ഹേതുവായിട്ടുള്ളതും ആകുന്നുവെങ്കിലും, ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിക്കപ്പെടുന്നുവെങ്കിൽ അതു മനഃശുദ്ധിക്കു കാരണമായി ഭവിക്കുന്നു. മനഃശുദ്ധിയുള്ളവന്നു ജ്ഞാനനിഷ്ഠയ്ക്കുള്ള യോഗ്യത

സിദ്ധിക്കുന്നു. അപ്പോഠം അവന്നു ജ്ഞാനവും സിദ്ധിക്കുന്നു. അതിനാൽ പ്രവൃത്തിലക്ഷണമായ ധർമ്മവും മുക്തിസിദ്ധ്യർത്ഥമായിത്തന്നെ ഭവിക്കുന്നു. അപ്രകാരംതന്നെ ഭഗവാൻ പറയുന്നു:

''ബ്രഹ്മണ്യാധായ കർമ്മാണി യതചിത്താ ജിതേന്ദ്രിയാഃ
യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ.''

(എല്ലാ കർമ്മങ്ങളേയും ബ്രഹ്മത്തിൽ അർപ്പിച്ചിട്ടു് യോഗികഠം മനഃശുദ്ധിക്കായിക്കൊണ്ടു സക്തികൂടാതെ കർമ്മംചെയ്യുന്നു.)

ഗീതാശാസ്ത്രം നിഃശ്രേയസപ്രയോജനമായ ഈ രണ്ടു ധർമ്മങ്ങളെയാണു മുഖ്യമായി പ്രതിപാദിക്കുന്നതു്. വാസുദേവനെന്നും പരബ്രഹ്മമെന്നും പറയപ്പെടുന്ന പരമാർത്ഥതത്വത്തെയാണു് ഇതിൽ വിശേഷിച്ചും അഭിവ്യഞ്ജിപ്പിക്കുന്നതു്. ഗീതാശാസ്ത്രം വിശിഷ്ടമായ ഒരു വിഷയത്തേയും ഒരു പ്രയോജനത്തേയുംപററി പഠിപ്പിക്കുന്നു. ഈ ശാസ്ത്രത്തിന്നു വിഷയത്തോടും പ്രയോജനത്തോടുമുള്ള സംബന്ധത്തേയും കാണിക്കുന്നു. * എന്തെന്നാൽ, അതിന്റെ അർത്ഥജ്ഞാനംകൊണ്ടു സമസ്തപുരുഷാർത്ഥസിദ്ധിയുമുണ്ടാകുന്നു. അതിനാലാകുന്നു ഞാൻ അതിനെ വിവരിപ്പാൻ ശ്രമംചെയ്യുന്നതു്.

* ഇവിടെ വിശിഷ്ടമായ വിഷയം പരബ്രഹ്മമാകുന്നു. പ്രയോജനം മുക്തി. അതു സംസാരത്തിങ്കൽനിന്നു നിവർത്തിപ്പാൻ ഇച്ഛിക്കുന്നവക്കവേണ്ടിയാകുന്നു. ഈ ശാസ്ത്രം വിഷയത്തെ വ്യക്തീകരിക്കുന്നതിനാൽ അതിനോടും, മുക്തിക്കു സാധനമാകയാൽ അതിനോടും സംബന്ധിച്ചിരിക്കുന്നു.

ഹരിഃ ഓം

ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ

# ശ്രീമദ് ഭഗവദ്ഗീത

## ഒന്നാമദ്ധ്യായം

ധൃതരാഷ്ട്ര ഉവാച:

ധർമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ കിമകുർവ്വത സഞ്ജയ.

ധൃതരാഷ്ട്രൻ പറഞ്ഞു:

| | |
|---|---|
| ഹേ സഞ്ജയ | അല്ലയോ സഞ്ജയ |
| ധർമ്മക്ഷേത്രേ | ധർമ്മത്തിന്നിരിപ്പിടമായിരിക്കുന്ന |
| കുരുക്ഷേത്രേ | കുരുക്ഷേത്രമെന്ന സ്ഥലത്തിൽ |
| യുയുത്സവഃ | യുദ്ധംചെയ്‌വാൻ ആഗ്രഹമുള്ളവരായ |
| മാമകാഃ | നമ്മുടെ ആളുകളും |
| പാണ്ഡവാഃ ച ഏവ | പാണ്ഡവന്മാരും |
| സമവേതാഃ | ചേർന്ന് |
| കിം അകുർവ്വത | എന്തു ചെയ്തു. |

(ധൃതരാഷ്ട്രമഹാരാജാവ് സഞ്ജയനോടു ചോദിച്ചു:) അല്ലയോ സഞ്ജയ, പുണ്യഭൂമിയായ കുരുക്ഷേത്രത്തിൽ യുദ്ധംചെയ്‌വാനാഗ്രഹിച്ചു നില്ക്കുന്ന ദുര്യോധനാദികളായ നമ്മുടെ ഭാഗക്കാരും ധർമ്മപുത്രാദികളായ പാണ്ഡവന്മാരുംകൂടി എന്തുചെയ്തു?

സഞ്ജയ ഉവാച:

ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ രാജാ വചനമബ്രവീൽ. 2

സഞ്ജയൻ പറഞ്ഞു:

| | |
|---|---|
| തദാ | അപ്പോഴം |
| രാജാ | രാജാവായ |
| ദുര്യോധനഃ | ദുര്യോധനൻ |
| വ്യൂഢം | ക്രമവരിയായി നിൎത്തപ്പെട്ടിട്ടുള്ള |
| പാണ്ഡവാനീകം | പാണ്ഡവരുടെ സേനയെ |
| ദൃഷ്ട്വാ തു | കണ്ടിട്ടു് |
| ആചാര്യം ഉപസംഗമ്യ | ദ്രോണാചാര്യരുടെ സമീപേ ചെന്നിട്ടു് |
| വചനം | വാക്കിനെ |
| അബ്രവീൽ | പറഞ്ഞു. |

ഇരുകക്ഷിസൈന്യങ്ങളും യുദ്ധക്കളത്തിൽ ചേൎന്നുനില്ക്കുന്ന സമയത്തു് ദുര്യോധനമഹാരാജാവു്, ക്രമമായി നിൎത്തപ്പെട്ടിട്ടുള്ള പാണ്ഡവരുടെ സൈന്യത്തെ കണ്ടിട്ടു് ദ്രോണാചാര്യരുടെ സമീപേ പോയി താഴെ പറയുംപ്രകാരം പറഞ്ഞു.

പശ്യൈതാം പാണ്ഡുപുത്രാണാമാചാര്യ മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ. 3

| | |
|---|---|
| ഹേ ആചാര്യ | അല്ലയോ ദ്രോണാചാര്യരേ |
| തവ | അങ്ങയുടെ |
| ശിഷ്യേണ | ശിഷ്യനായും |
| ധീമതാ | അതിബുദ്ധിശാലിയായുമിരിക്കുന്ന |
| ദ്രുപദപുത്രേണ | ദ്രുപദരാജകുമാരനാൽ |
| വ്യൂഢാം | ക്രമമായി നിൎത്തപ്പെട്ടിട്ടുള്ള |
| മഹതീം | വലിയതായ |
| പാണ്ഡുപുത്രാണാം | പാണ്ഡവന്മാരുടെ |
| ഏതാം ചമൂം | ഈ സൈന്യത്തെ |
| പശ്യ | കണ്ടാലും. |

അല്ലയോ ദ്രോണാചാര്യരേ, അങ്ങയുടെ ശിഷ്യനും അതിബുദ്ധിശാലിയുമായ ധൃഷ്ടദ്യുമ്നനാൽ വ്യൂഹമാക്കി നിൎത്തപ്പെട്ട മഹത്തായ ഈ പാണ്ഡവസൈന്യത്തെ നോക്കിക്കണ്ടാലും. (യോദ്ധാക്കളുടെ തേജോബലപൗരുഷസന്നാഹാദികളെക്കൊണ്ടു വൎദ്ധിച്ചിരിക്കുന്ന ഈ സൈന്യത്തെ നോക്കുക എന്നൎത്ഥം.)

അത്ര ശൂരാ മഹേഷ്വാസാ ഭീമാൎജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ 4

ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീൎയ്യവാൻ
പുരുജിൽ കുന്തിഭോജശ്ച ശൈബ്യശ്ച നരപുംഗവഃ 5

യുധാമന്യുശ്ച വിക്രാന്ത ഉത്തമൗജാശ്ച വീൎയ്യവാൻ
സൗഭദ്രോ ദ്രൗപദേയാശ്ച സൎവ്വ ഏവ മഹാരഥാഃ 6

| | |
|---|---|
| അത്ര | ഇവിടെ (പാണ്ഡവസൈന്യത്തിൽ) |
| യുധി | യുദ്ധത്തിൽ |
| ശൂരാഃ | ശൂരന്മാരായും |
| ഭീമാൎജ്ജുനസമാഃ | ഭീമൻ, അൎജ്ജുനൻ ഇവരോടു സമന്മാരായും |
| മഹേഷ്വാസാഃ | വലിയ വില്ലുകളോടുകൂടിയവരായുമുള്ള |
| യുയുധാനഃ | യുയുധാനനും |
| വിരാടഃ ച | വിരാടരാജാവും |
| മഹാരഥഃ | മഹാരഥനായ |
| ദ്രുപദഃ ച | ദ്രുപദരാജാവും |
| ധൃഷ്ടകേതുഃ | ധൃഷ്ടകേതു എന്ന രാജാവും |
| ചേകിതാനഃ | ചേകിതാനൻ എന്ന രാജാവും |
| വീൎയ്യവാൻ | വീൎയ്യവാനായ |
| കാശിരാജഃ ച | കാശിരാജാവും |
| പുരുജിത് | പുരുജിത്തും |
| കുന്തിഭോജഃ ച | കുന്തിഭോജനും (കുന്തിയുടെ അച്ഛൻ) |
| നരപുംഗവഃ | മനുഷ്യശ്രേഷ്ഠനായ |
| ശൈബ്യഃ ച | ശൈബ്യൻ എന്ന രാജാവും |
| വിക്രാന്തഃ | പരാക്രമശാലിയായ |
| യുധാമന്യുഃ ച | യുധാമന്യു എന്നവനും |
| വീൎയ്യവാൻ | വീൎയ്യവാനായ |

| | |
|---|---|
| ഉത്തമൌജാഃ ച | ഉത്തമൌജസ്സെന്നവനും |
| സൌഭദ്രഃ | സുഭദ്രാപുത്രനായ അഭിമന്യുവും |
| ദ്രൌപദേയാഃ ച | പാഞ്ചാലിയുടെ പുത്രന്മാരും |
| സര്വ്വേ ഏവ | ഇവരെല്ലാവരും |
| മഹാരഥാഃ | മഹാരഥന്മാരാകുന്നു. |

ഇവിടെ (പാണ്ഡവസൈന്യത്തിൽ) യുദ്ധത്തിൽ അതിയോഗ്യന്മാരും ഭീമാർജ്ജുനന്മാരോടു തുല്യന്മാരും വലിയ വില്ലാളികളുമായിട്ടനേകം ശൂരന്മാരുണ്ട്—സാത്യകി, വിരാടൻ, മഹാരഥനായ ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, വീരനായ കാശിരാജാവ്, പുരുജിത്ത്, കുന്തിഭോജൻ, മനുഷ്യശ്രേഷ്ഠനായ ശൈബ്യൻ, പരാക്രമശാലിയായ യുധാമന്യു, വീര്യവാനായ ഉത്തമൌജസ്സ്, സുഭദ്രാപുത്രനായ അഭിമന്യു, ദ്രൌപദീപുത്രന്മാർ —ഇവരെല്ലാവരും മഹാരഥന്മാരുമാകുന്നു.

അസ്മാകം തു വിശിഷ്ടാ യേ താൻ നിബോധ ദ്വിജോത്തമ
നായകാ മമ സൈന്യസ്യ സംജ്ഞാർത്ഥം താൻ ബ്രവീമി തേ. 7

| | |
|---|---|
| ഹേ ദ്വിജോത്തമ | ബ്രാഹ്മണശ്രേഷ്ഠനായ ദ്രോണാചാര്യരേ |
| അസ്മാകം തു | നമ്മുടെ പക്ഷത്തിൽ |
| വിശിഷ്ടാഃ | യോഗ്യന്മാരായവർ |
| യേ | എവരോ |
| മമ സൈന്യസ്യ | എന്റെ സൈന്യത്തിന്ന് |
| നായകാഃ | നായകന്മാർ |
| യേ | എവരോ |
| താൻ | അവരെ |
| തേ | അങ്ങേക്ക് |
| സംജ്ഞാർത്ഥം | നല്ലവണ്ണം അറിവാനായി |
| ബ്രവീമി | ഞാൻ പറയാം |
| താൻ നിബോധ | അവരെ അറിഞ്ഞാലും. |

ബ്രാഹ്മണശ്രേഷ്ഠനായ ദ്രോണാചാര്യരേ, നമ്മുടെ പക്ഷത്തിൽ യോഗ്യന്മാരായും എന്റെ സൈന്യത്തിന്ന് അധിപന്മാരായും ഉള്ളവരാരെല്ലാമെന്നറിഞ്ഞാലും. അങ്ങേക്കറിവാനായി ഞാൻ അവരെ പറയുന്നു.

ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണ്ണശ്ച സൗമദത്തിർജ്ജയദ്രഥഃ 8

അന്യേ ച ബഹവഃ ശൂരാ മദർത്ഥേ ത്യക്തജീവിതാഃ
നാനാശസ്ത്രപ്രഹരണാസ്സർവ്വേ യുദ്ധവിശാരദാഃ 9

| | |
|---|---|
| ഭവാൻ | ഭവാനും |
| ഭീഷ്മഃ ച | ഭീഷ്മരും |
| കർണ്ണഃ ച | കർണ്ണനും |
| കൃപഃ ച | കൃപാചാര്യരും |
| സമിതിഞ്ജയഃ | യുദ്ധത്തിൽ ജയശാലിയായ |
| അശ്വത്ഥാമാ | അശ്വത്ഥാമാവും |
| വികർണ്ണഃ ച | വികർണ്ണനും |
| സൗമദത്തിഃ | സോമദത്തപുത്രനായ ഭൂരിശ്രവസ്സും |
| ജയദ്രഥഃ | ജയദ്രഥനും |
| അന്യേ ച | പിന്നെ വേറെയും |
| മദർത്ഥേ | എനിക്കുവേണ്ടി |
| ത്യക്തജീവിതാഃ | പ്രാണത്യാഗത്തിന്നു തുനിഞ്ഞവരായ |
| ബഹവഃ ശൂരാഃ | പല ശൂരന്മാരും |
| നാനാശസ്ത്രപ്രഹരണാഃ | പലവിധ ആയുധത്തോടുകൂടിയവരും |
| സർവ്വേ | എല്ലാവരും |
| യുദ്ധവിശാരദാഃ | യുദ്ധത്തിൽ സമർത്ഥന്മാരുമാകുന്നു. |

ഭവാനും, ഭീഷ്മരും, കർണ്ണനും, കൃപാചാര്യരും യുദ്ധത്തിൽ ജയശാലിയായ അശ്വത്ഥാമാവും, വികർണ്ണനും, സോമദത്തപുത്രനായ ഭൂരിശ്രവസ്സും, ജയദ്രഥനും, പിന്നേയും എനിക്കുവേണ്ടി പ്രാണത്യാഗം ചെയ്‌വാൻ തുനിഞ്ഞിട്ടുള്ള മററനേകം ശൂരന്മാരും പലവിധ ആയുധങ്ങളോടുകൂടി യുദ്ധംചെയ്യുന്നവരും, എല്ലാവരും യുദ്ധത്തിൽ അതിസമർത്ഥന്മാരുമാകുന്നു.

അപര്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം
പര്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം. 10

| | |
|---|---|
| യൽ | യാതൊന്ന് |
| ഭീഷ്മാഭിരക്ഷിതം | ഭീഷ്മരാൽ രക്ഷിക്കപ്പെട്ടിരിക്കുന്നുവോ |
| തൽ | അങ്ങനെയിരിക്കുന്ന |
| അസ്മാകം ബലം | നമ്മുടെ സൈന്യം |

| | |
|---|---|
| അപര്യാപ്തം | അവരോടുകൂടി യുദ്ധംചെയ്‌വാൻ സാമർത്ഥ്യമില്ലെന്നതുപോലെ തോന്നുന്ന |
| ഭീമാഭിരക്ഷിതം | ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന |
| ഏതേഷാം | ഇവരുടെ |
| ഇദം ബലം തു | ഈ സൈന്യമാകട്ടെ |
| പര്യാപ്തം | നമ്മോടുകൂടി യുദ്ധംചെയ്‌വാൻ സാമർത്ഥ്യമുള്ളതുപോലെ തോന്നുന്നു. |

ഭീഷ്മരാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന നമ്മുടെ സൈന്യത്തിന്നു പാണ്ഡവന്മാരോടു യുദ്ധംചെയ്‌വാൻ സാമർത്ഥ്യമില്ലെന്നപോലെ തോന്നുന്നു. എന്നാൽ ഭീമനാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ഇവരുടെ സൈന്യത്തിന്നു് നമ്മോടു യുദ്ധംചെയ്‌വാൻ സാമർത്ഥ്യമുള്ളതുപോലെയും തോന്നുന്നു.

അയനേഷു ച സർവ്വേഷു യഥാഭാഗമവസ്ഥിതാഃ
ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സർവ്വ ഏവ ഹി. 11

| | |
|---|---|
| സർവ്വേ ഭവന്തഃ ഏവ ഹി | നിങ്ങൾ എല്ലാവരും |
| സർവ്വേഷു ച അയനേഷു | (സൈന്യത്തിന്നുള്ളിൽ പ്രവേശിപ്പാനുള്ള) എല്ലാ മാർഗ്ഗങ്ങളിലും |
| യഥാ ഭാഗം | അവരുടെ സ്ഥാനത്തു് |
| അവസ്ഥിതാഃ | നിന്നുകൊണ്ടു് |
| ഭീഷ്മം ഏവ | ഭീഷ്മരെത്തന്നെ |
| അഭിരക്ഷന്തു | എല്ലാ ഭാഗത്തും കാത്തുകൊള്ളണം. |

നിങ്ങൾ എല്ലാവരും സൈന്യമദ്ധ്യത്തിൽ പ്രവേശിപ്പാനുള്ള സകല മാർഗ്ഗങ്ങളിലും അവരവൎക്കു നിയമിക്കപ്പെട്ടിട്ടുള്ള സ്ഥാനങ്ങളിൽ നിന്നുകൊണ്ടു ഭീഷ്മരെത്തന്നെ എല്ലാ ഭാഗത്തും കാത്തുകൊള്ളണം. (അദ്ദേഹം ഒരു ഭാഗത്തുനിന്നു യുദ്ധംചെയ്യുമ്പോൾ ശത്രുക്കൾ മറേറ ഭാഗത്തു വന്നു് അദ്ദേഹത്തിൽ ബാണം പ്രയോഗിക്കാതിരിപ്പാൻ കാത്തുനില്ക്കേണമെന്നു താൽപര്യം.)

തസ്യ സഞ്ജനയൻ ഹർഷം കുരുവൃദ്ധഃ പിതാമഹഃ
സിംഹനാദം വിനദ്യോച്ചൈഃ ശംഖം ദധ്മൗ പ്രതാപവാൻ. 12

| | |
|---|---|
| പ്രതാപവാൻ | ശത്രുക്കൾക്കു ഭയത്തെ ജനിപ്പിക്കത്തക്ക ബലമുള്ളവനും |

| | |
|---|---|
| കുരുവൃദ്ധഃ | കുരുവംശത്തിൽവെച്ച് അധികം പ്രായംചെന്നവനും |
| പിതാമഹഃ | മുത്തച്ഛനുമായ (ഭീഷ്മർ) |
| തസ്യ | അവന്ന് (ദുര്യോധനന്ന്) |
| ഹർഷം | സന്തോഷത്തെ |
| സഞ്ജനയൻ | ഉണ്ടാക്കീട്ട് |
| ഉച്ചൈഃ | (വലിയതായ) ഉറക്കെ |
| സിംഹനാദം വിനദ്യ | സിംഹനാദംപോലെയുള്ള ശബ്ദത്തെ ഉണ്ടാക്കീട്ട് |
| ശംഖം | ശംഖിനെ |
| ദധ്മൗ | വിളിച്ചു. |

ശത്രുക്കൾക്ക ഭയം തോന്നത്തക്ക ബലമുള്ളവനും, കുരുവൃദ്ധനും, പിതാമഹനുമായ ഭീഷ്മർ ദുര്യോധനന്നു സന്തോഷം ജനിക്കത്തക്കവണ്ണം ഉച്ചത്തിൽ സിംഹനാദംചെയ്തു ശംഖുവിളിച്ചു.

തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ
സഹസൈവാഭ്യഹന്യന്ത സ ശബ്ദസ്തുമുലോഽഭവൽ. 13

| | |
|---|---|
| തതഃ | അതിന്റെശേഷം |
| ശംഖാഃ ച | ശംഖുകളും |
| ഭേര്യഃ ച | നകാരങ്ങളും |
| പണവാനകഗോമുഖാഃ | മൃദംഗങ്ങളും തപ്പട്ടകളും ഗോമുഖങ്ങളും |
| സഹസാ ഏവ | ഉടനെതന്നെ |
| അഭ്യഹന്യന്ത | മുഴക്കിത്തുടങ്ങി |
| സഃ ശബ്ദഃ | ആ ശബ്ദം |
| തുമുലഃ | എല്ലാ ദിക്കിലും നിറഞ്ഞതായി |
| അഭവൽ | ഭവിച്ചു. |

അതിന്റെ (ഭീഷ്മർ ശംഖുവിളിച്ചതിന്റെ) ശേഷം കൗരവസൈന്യത്തിലുള്ള മറ്റെല്ലാവരും ശംഖങ്ങളും, നകാരങ്ങളും, മൃദംഗങ്ങളും, തപ്പട്ടകളും, ഗോമുഖങ്ങളും എന്നിവയെല്ലാം ഉടനെതന്നെ മുഴക്കിത്തുടങ്ങി. ആ ശബ്ദം ദിക്കാസകലം വ്യാപിച്ചു.

തതഃ ശ്വേതൈർഹയൈര്യുക്തേ മഹതി സ്യന്ദനേ സ്ഥിതൗ
മാധവഃ പാണ്ഡവശ്ചൈവ ദിവ്യൗ ശംഖൗ പ്രദധ്മതുഃ. 14

| | |
|---|---|
| തതഃ | അപ്പോഠം |
| ശ്വേതൈഃ | വെളുത്ത |
| ഹയൈഃ | കുതിരകളോട് |
| യുക്തേ | കൂടിയ |
| മഹതി | വലിയതായ |
| സ്യന്ദനേ | രഥത്തിൽ |
| സ്ഥിതൌ | ഇരിക്കുന്ന |
| മാധവഃ | ലക്ഷ്മീപതിയായ ശ്രീകൃഷ്ണഭഗവാനും |
| പാണ്ഡവഃ ച ഏവ | പാണ്ഡുപുത്രനായ അർജ്ജുനനും |
| ദിവ്യൗ | ദിവ്യങ്ങളായ |
| ശംഖൗ | ശംഖുകളെ |
| പ്രദധ്മതുഃ | ഉറക്കെ വിളിച്ചു. |

അതിന്റെശേഷം വെളുത്ത കുതിരകളെ കെട്ടിയ വലിയ രഥത്തിലിരുന്നുകൊണ്ട് ശ്രീകൃഷ്ണഭഗവാനും അർജ്ജുനനും ദിവ്യങ്ങളായ ശംഖങ്ങളെ ഉച്ചത്തിൽ വിളിച്ചു.

പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ
പൗണ്ഡ്രം ദധ്മൗ മഹാശംഖം ഭീമകർമ്മാ വൃകോദരഃ 15

| | |
|---|---|
| ഹൃഷീകേശഃ | ശ്രീകൃഷ്ണഭഗവാൻ |
| പാഞ്ചജന്യം ദധ്മൗ | പാഞ്ചജന്യമെന്ന ശംഖു വിളിച്ചു |
| ധനഞ്ജയഃ | അർജ്ജുനൻ |
| ദേവദത്തം (ദധ്മൗ) | ദേവദത്തമെന്ന ശംഖ് വിളിച്ചു |
| ഭീമകർമ്മാ | ഭയങ്കരമായ കർമ്മത്തോടുകൂടിയവ[നായ |
| വൃകോദരഃ | ഭീമൻ |
| പൗണ്ഡ്രം | പൗണ്ഡ്രമെന്ന |
| മഹാശംഖം (ദധ്മൗ) | വലിയ ശംഖു വിളിച്ചു. |

ശ്രീകൃഷ്ണഭഗവാൻ പാഞ്ചജന്യമെന്ന ശംഖും, അർജ്ജുനൻ ദേവദത്തമെന്ന ശംഖും, ഭയങ്കരകർമ്മാവായ ഭീമസേനൻ പൗണ്ഡ്രമെന്ന വലിയ ശംഖും വിളിച്ചു,

അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ
നകുലസ്സഹദേവശ്ച സുഘോഷമണിപുഷ്പകൗ. 16

കാശ്യശ്ച പരമേഷ്വാസശ്ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ 17

ദ്രുപദോ ദ്രൗപദേയാശ്ച സർവശഃ പൃഥിവീപതേ
സൗഭദ്രശ്ച മഹാബാഹുഃ ശംഖാൻ ദധ്മുഃ പൃഥക് പൃഥക്. 18

| | |
|---|---|
| ഹേ പൃഥിവീപതേ | അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ |
| രാജാ | രാജാവായും |
| കുന്തീപുത്രഃ | കുന്തിയുടെ പുത്രനായുമിരിക്കുന്ന |
| യുധിഷ്ഠിരഃ | ധർമ്മപുത്രൻ |
| അനന്തവിജയം | അനന്തവിജയമെന്ന ശംഖത്തെയും |
| നകുലഃ | നകുലനും |
| സഹദേവഃ ച | സഹദേവനും |
| സുഘോഷമണിപുഷ്പകൗ | സുഘോഷം, മണിപുഷ്പകം എന്ന ശംഖങ്ങളേയും |
| പരമേഷ്വാസഃ | ശ്രേഷ്ഠമായ വില്ലോടുകൂടിയ |
| കാശ്യഃ ച | കാശിരാജാവും |
| മഹാരഥഃ | മഹാരഥനായ |
| ശിഖണ്ഡീ ച | ശിഖണ്ഡിയും |
| ധൃഷ്ടദ്യുമ്നഃ | ധൃഷ്ടദ്യുമ്നനും |
| വിരാടഃ ച | വിരാടനും |
| അപരാജിതഃ | അപജയം വരാത്തവനായ |
| സാത്യകിഃ ച | സാത്യകിയും |
| ദ്രുപദഃ | ദ്രുപദരാജാവും |
| ദ്രൗപദേയാഃ ച | ദ്രൗപദീകുമാരന്മാരും |
| മഹാബാഹുഃ | മഹാബാഹുവായ |
| സൗഭദ്രഃ ച | സുഭദ്രാപുത്രനായ അഭിമന്യുവും |
| സർവ്വശഃ | ഇവരെല്ലാവരും |
| പൃഥക് പൃഥക് | വെവ്വേറെ |
| ശംഖാൻ ദധ്മുഃ | ശംഖങ്ങളെ വിളിച്ചു. |

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, രാജാവും കുന്തീപുത്രനുമായ ധർമ്മപുത്രൻ അനന്തവിജയം എന്ന ശംഖത്തെയും, നകുലൻ സുഘോഷമെന്നതിനേയും, സഹദേവൻ മണിപുഷ്പകമെന്ന

തിനേയും വിളിച്ചു. മഹാവില്ലാളിയായ കാശിരാജാവും മഹാരഥനായ ശിഖണ്ഡിയും ധൃഷ്ടദ്യുമ്നനും വിരാടരാജാവും യുദ്ധത്തിൽ തോൽവിയില്ലാത്ത സാത്യകിയും, ദ്രുപദമഹാരാജാവും ദ്രൗപദീകുമാരന്മാരും മഹാബാഹുവായ അഭിമന്യുവും എല്ലാവരും പ്രത്യേകം ശംഖുകൾ വിളിച്ചു.

അത്രയുമല്ല:

സ ഘോഷോ ധാർത്തരാഷ്ട്രാണാം ഹൃദയാനി വ്യദാരയൽ
നഭശ്ച പൃഥിവീം ചൈവ തുമുലോ വ്യനുനാദയൻ 19

| | |
|---|---|
| തുമുലഃ | എങ്ങും നിറഞ്ഞതായ |
| സഃ ഘോഷഃ | ആ ശബ്ദം |
| നഭഃ ച | ആകാശത്തേയും |
| പൃഥിവീം ച ഏവ | ഭൂമിയേയും |
| വ്യനുനാദയൻ | പ്രതിദ്ധ്വനിയാൽ വ്യാപിച്ചിട്ട് |
| ധാർത്തരാഷ്ട്രാണാം | ദുര്യോധനാദികളുടെ |
| ഹൃദയാനി | ഹൃദയങ്ങളെ |
| വ്യദാരയൽ | പിളർന്നു |

എല്ലാ ദിക്കിലും നിറഞ്ഞ ആ ശബ്ദം ആകാശത്തേയും ഭൂമിയേയും പ്രതിദ്ധ്വനിയാൽ വ്യാപിച്ച് ധാർത്തരാഷ്ട്രന്മാരുടെ ഹൃദയങ്ങളെ പിളർന്നു.

അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ ധനുരുദ്യമ്യ പാണ്ഡവഃ 20
ഹൃഷീകേശം തദാ വാക്യമിദമാഹ മഹീപതേ

| | |
|---|---|
| ഹേ മഹീപതേ | അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ |
| അഥ | അതിന്റെശേഷം |
| ശസ്ത്രസംപാതേ | ആയുധപ്രയോഗകാലം |
| പ്രവൃത്തേ | വന്നപ്പോൾ |
| കപിധ്വജഃ | കപിധ്വജനായ |
| പാണ്ഡവഃ | പാണ്ഡുപുത്രൻ (അർജ്ജുനൻ) |
| വ്യവസ്ഥിതാൻ | യുദ്ധംചെയ്‌വാൻ തയാറായിനിൽക്കുന്ന |
| ധാർത്തരാഷ്ട്രാൻ | ധൃതരാഷ്ട്രകുമാരന്മാരെ |

| | |
|---|---|
| ദൃഷ്ട്വാ | കണ്ടിട്ട് |
| ധനുഃ | വില്ലിനെ |
| ഉദ്യമ്യ | ഉയൎത്തിപ്പിടിച്ച് |
| തദാ | അപ്പോരം |
| ഹൃഷീകേശം | ശ്രീകൃഷ്ണഭഗവാനോട്ട് |
| ഇദം വാക്യം ആഹ | ഈ വാക്കിനെ പറഞ്ഞു. |

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, ആയുധപ്രയോഗത്തിന്നുള്ള കാലമായപ്പോരം കപിധ്വജനായ അർജ്ജുനൻ യുദ്ധംചെയ്‌വാൻ തയ്യാറായി നില്ക്കുന്ന ദുര്യോധനാദികളെ കണ്ടിട്ട വില്ല് ഉയൎത്തിപ്പിടിച്ച് ശ്രീകൃഷ്ണഭഗവാനോട്ട താഴെ പറയുംപ്രകാരമുള്ള വാക്യത്തെ പറഞ്ഞു:

അൎജ്ജുന ഉവാച:

സേനയോരുഭയോർമ്മധ്യേ രഥം സ്ഥാപയ മേച്യുത. 21

യാവദേതാൻ നിരീക്ഷേഹം യോദ്ധുകാമാനവസ്ഥിതാൻ
കൈർമ്മയാ സഹ യോദ്ധവ്യമസ്മിൻ രണസമുദ്യമേ. 22

യോത്സ്യമാനാനവേക്ഷേഹം യ ഏതേത്ര സമാഗതാഃ
ധാൎത്തരാഷ്ട്രസ്യദുർബ്ബുദ്ധേർയ്യുദ്ധേ പ്രിയചികീഷ്വവഃ 23

അൎജ്ജുനൻ പറഞ്ഞു:

| | |
|---|---|
| ഹേ അച്യുത | അല്ലയോ നാശമററവനേ (ശ്രീകൃഷ്ണഭഗവാനേ) |
| ദുർബ്ബുദ്ധേ | ദുർബ്ബുദ്ധിയായ |
| ധാർത്തരാഷ്ട്രസ്യ | ധൃതരാഷ്ട്രപുത്രന്ന് (ദുര്യോധനന്ന്) |
| യുദ്ധേ | യുദ്ധത്തിൽ |
| പ്രിയ ചികീഷ്വവഃ | ഇഷ്ടത്തെ ചെയ്‌വാൻ ഇച്ഛയുള്ളവരായിട്ട് |
| യേ് ഏതേ | യാതൊരു ഈ ജനങ്ങരം |
| അത്ര | ഇവിടെ (യുദ്ധക്കളത്തിൽ) |
| സമാഗതാഃ | വന്നിരിക്കുന്നുവോ |
| (താൻ) | അവരേയും |
| അസ്മിൻ രണസമുദ്യമേ | ഈ യുദ്ധാരംഭത്തിൽ |

| | |
|---|---|
| മയാ | എന്നാൽ |
| കൈഃ സഹ | ആരോടുകൂടി (എതിർത്തു്) |
| യോദ്ധവ്യം | യുദ്ധംചെയ്യപ്പെടേണമോ |
| (താൻ) | അവരേയും |
| യോദ്ധുകാമാൻ | യുദ്ധംചെയ്‌വാൻ ഇച്ഛയുള്ളവരായിട്ടു് |
| അവസ്ഥിതാൻ | ഇവിടെ നില്ക്കുന്ന |
| ഏതാൻ | ഈ ജനങ്ങളേയും |
| അഹം | ഞാൻ |
| യാവൽ നിരീക്ഷേ | ഏതുവരെ നല്ലവണ്ണം കാണുന്നുവോ |
| യോത്സ്യമാനാൻ | യുദ്ധംചെയ്‌വാൻ ഭാവിക്കുന്നവരെ |
| അഹം | ഞാൻ |
| യാവൽ അവേക്ഷേ | ഏതുവരെ നോക്കിക്കാണുന്നുവോ |
| (താവൽ) | അതുവരെ |
| ഉഭയോഃ സേനയോഃ | രണ്ടു സൈന്യങ്ങളുടേയും |
| മധ്യേ | നടുവിൽ |
| മേ രഥം | എൻെറ തേരിനെ |
| സ്ഥാപയ | നിർത്തിയാലും. |

ഹേ അച്യുത, ദുഷ്ടബുദ്ധിയായ ദുര്യോധനൻെറ പ്രീതിക്കുവേണ്ടി യുദ്ധംചെയ്‌വാനിച്ഛയോടുകൂടി ആരെല്ലാം ഈ യുദ്ധക്കളത്തിൽ വന്നിരിക്കുന്നുവോ അവരേയും, ഈ യുദ്ധാരംഭത്തിൽ ഞാൻ ആരോടെല്ലാം യുദ്ധംചെയ്യുന്നമോ അവരേയും, അതിനുപുറമെ, ഇപ്പോഴും യുദ്ധത്തിന്നായി ഒരുമ്പെട്ടവരേയും, ഞാൻ നല്ലവണ്ണം നോക്കിക്കണ്ടറിയുന്നതുവരെ രണ്ടു സൈന്യങ്ങളുടേയും നടുവിൽ എൻെറ രഥത്തെ നിർത്തിയാലും.

സഞ്ജയ ഉവാച:

ഏവമുക്തോ ഹൃഷീകേശോ ഗുഡാകേശേന ഭാരത
സേനയോരുഭയോർമ്മധ്യേ സ്ഥാപയിത്വാ രഥോത്തമം. 24

ഭീഷ്മദ്രോണപ്രമുഖതഃ സർവ്വേഷാഞ്ച മഹീക്ഷിതാം
ഉവാച പാർത്ഥ പശ്യൈതാൻ സമവേതാൻ കുരൂനിതി. 25

സഞ്ജയൻ പറഞ്ഞു:

| | |
|---|---|
| ഹേ ഭാരത | ഭാരതവംശത്തിൽ ജനിച്ച ഹേ ധൃതരാഷ്ട്രമഹാരാജാവേ |

| | |
|---|---|
| ഗുഡാകേശേന | നിദ്രയെ ജയിച്ചിരിക്കുന്ന അർജ്ജുനനാൽ |
| ഏവം ഉക്തഃ | ഇപ്രകാരം പറയപ്പെട്ട |
| ഹൃഷീകേശഃ | ശ്രീകൃഷ്ണഭഗവാൻ |
| ഉഭയോഃ സേനയോഃ | രണ്ടു സൈന്യങ്ങളുടെ |
| മധ്യേ | നടുവിൽ |
| ഭീഷ്മദ്രോണപ്രമുഖതഃ | ഭീഷ്മർ ദ്രോണർ മുതലായ |
| സർവ്വേഷാം | എല്ലാ |
| മഹീക്ഷിതാം ച | രാജാക്കന്മാർക്കും എതിരായി |
| രഥോത്തമം | ശ്രേഷ്ഠമായ രഥത്തെ |
| സ്ഥാപയിത്വാ | നിർത്തീട്ട് |
| ഹേ പാർത്ഥ | അല്ലയോ അർജ്ജുന |
| സമവേതാൻ | ചേർന്നിരിക്കുന്ന |
| ഏതാൻ കുരൂൻ | ഈ കൗരവന്മാരെ |
| പശ്യ | കണ്ടാലും |
| ഇതി ഉവാച | എന്നു പറഞ്ഞു. |

അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ, അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ ശ്രീകൃഷ്ണഭഗവാൻ രണ്ടു സേനകളുടേയും മദ്ധ്യത്തിൽ ഭീഷ്മർ ദ്രോണർ മുതലായ എല്ലാ രാജാക്കന്മാരുടേയും മുമ്പിലായി ശ്രേഷ്ഠമായ തേരിനെ നിർത്തിയിട്ട്, ''ഹേ അർജ്ജുന, ചേർന്നുനില്ക്കുന്ന ഈ കൗരവസൈന്യത്തെ കണ്ടാലും'' എന്നു പറഞ്ഞു.

തത്രാപശ്യൽ സ്ഥിതാൻ പാർത്ഥഃ പിതൄനഥ പിതാമഹാൻ
ആചാര്യാന്മാതുലാൻ ഭ്രാതൄൻ പുത്രാൻ പൗത്രാൻ
സഖീംസ്തഥാ 26
ശ്വശുരാൻ സുഹൃദശ്ചൈവ സേനയോരുഭയോരപി

| | |
|---|---|
| അഥ | അതിന്റെശേഷം |
| പാർത്ഥഃ | അർജ്ജുനൻ |
| തത്ര | അവിടെ |
| ഉഭയോഃ സേനയോഃ അപി | ഇരുസൈന്യങ്ങളിലും |
| സ്ഥിതാൻ | നില്ക്കുന്ന |
| പിതൄൻ | പിതാക്കന്മാരേയും |

| | |
|---|---|
| പിതാമഹാൻ | മുത്തച്ഛന്മാരേയും |
| ആചാര്യാൻ | ഗുരുക്കന്മാരേയും |
| മാതുലാൻ | അമ്മാമന്മാരേയും |
| ഭ്രാതൄൻ | സഹോദരന്മാരേയും |
| പുത്രാൻ | പുത്രന്മാരേയും |
| പൗത്രാൻ | പൗത്രന്മാരേയും |
| സഖീൻ | സ്നേഹിതന്മാരേയും |
| തഥാ | അപ്രകാരംതന്നെ |
| ശ്വശുരാൻ | ഭാര്യാപിതാക്കന്മാരേയും |
| സുഹൃദഃ ച ഏവ | സുഹൃത്തുക്കളേയും |
| അപശ്യൽ | കണ്ടു. |

അപ്പോഠം അജ്ജുനൻ അവിടെ രണ്ടു സൈന്യങ്ങളിലും നില്ക്കുന്ന പിതാക്കന്മാരേയും മുത്തച്ഛന്മാരേയും ഗുരുക്കന്മാരേയും അമ്മാമന്മാരേയും സഹോദരന്മാരേയും പുത്രന്മാരേയും പൗത്രന്മാരേയും സഖികളേയും അപ്രകാരംതന്നെ സുഹൃത്തുക്കളേയും ഭാര്യാപിതാക്കന്മാരേയും കണ്ടു. (തൻെറ സ്വന്തം അച്ഛൻ, മുത്തച്ഛൻ, ഗുരു മുതലായവക്കു തുല്യന്മാരായ അസംഖ്യംപേരെ അജ്ജുനൻ അവിടെ കണ്ടു എന്നു താൽപര്യം.)

താൻ സമീക്ഷ്യ സ കൗന്തേയസ്സർവ്വാൻ ബന്ധൂനവസ്ഥിതാൻ 27
കൃപയാ പരയാവിഷ്ടോ വിഷീദന്നിദമബ്രവീൽ

| | |
|---|---|
| സഃ കൗന്തേയഃ | കുന്തീപുത്രനായ ആ അജ്ജുനൻ |
| അവസ്ഥിതാൻ | നില്ക്കുന്ന |
| താൻ സർവ്വാൻ ബന്ധൂൻ | ആ എല്ലാ ബന്ധുക്കളെ |
| സമീക്ഷ്യ | കണ്ടിട്ട് |
| പരയാ | അധികമായ |
| കൃപയാ | ദയയോടു് |
| ആവിഷ്ട | കൂടിയവനായിട്ട് |
| വിഷീദൻ | വ്യസനിച്ചുകൊണ്ടു് |
| ഇദം | ഇതിനെ (താഴെ പറയുവാൻപോകുന്നതിനെ) |
| അബ്രവീൽ | പറഞ്ഞു. |

ആ അര്‍ജ്ജുനന്‍ യുദ്ധക്കളത്തില്‍ നില്‍ക്കുന്ന എല്ലാ ബന്ധുജനങ്ങളേയും കണ്ടിട്ടു വളരെ ദയയോടുകൂടിയവനും ദുഃഖിതനുമായിട്ടു താഴെ പറയുംപ്രകാരം പറഞ്ഞു:

അര്‍ജ്ജുന ഉവാച:

ദൃഷ്ട്വേമം സ്വജനം കൃഷ്ണ യുയുത്സും സമുപസ്ഥിതം 28
സീദന്തി മമ ഗാത്രാണി മുഖഞ്ച പരിശുഷ്യതി

വേപഥുശ്ച ശരീരേ മേ രോമഹര്‍ഷശ്ച ജായതേ. 29

ഗാണ്ഡീവം സ്രംസതേ ഹസ്താല്‍ ത്വക് ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും ഭ്രമതീവ ച മേ മനഃ 30
നിമിത്താനി ച പശ്യാമി വിപരീതാനി കേശവ

അര്‍ജ്ജുനന്‍ പറഞ്ഞു:

| | |
|---|---|
| ഹേ കൃഷ്ണ | അല്ലയോ ശ്രീകൃഷ്ണഭഗവാനേ |
| യുയുത്സും | യുദ്ധംചെയ്‌വാന്‍ ഇച്ഛയോടുകൂടി |
| സമുപസ്ഥിതം | വന്നിരിക്കുന്ന |
| ഇമം സ്വജനം | ഈ ബന്ധുക്കളെ |
| ദൃഷ്ട്വാ | കണ്ടിട്ട് |
| മമ ഗാത്രാണി | എന്റെ അവയവങ്ങള്‍ |
| സീദന്തി | തളരുന്നു |
| മുഖം ച | മുഖവും (വായയും) |
| പരിശുഷ്യതി | വരളുന്നു |
| മേ ശരീരേ | എന്റെ ദേഹത്തില്‍ |
| വേപഥുഃ ച | വിറയും |
| രോമഹര്‍ഷഃ ച | രോമാഞ്ചവും (കുളിരുപൊട്ടല്‍) |
| ജായതേ | ഉണ്ടാകുന്നു |
| ഗാണ്ഡീവം | ഗാണ്ഡീവം എന്ന വില്ല് |
| ഹസ്താല്‍ | കൈയില്‍നിന്ന് |
| സ്രംസതേ | പിടിമുറുകാതെ വീഴുന്നു |
| ത്വക് ച ഏവ | (ദേഹത്തിലുള്ള) തൊലിയും |
| പരിദഹ്യതേ | എരിയുന്നു |
| അവസ്ഥാതും ച | (തേരില്‍) ഇരിക്കുന്നതിന്നും |
| ന ശക്നോമി | ഞാന്‍ ശക്തനാകുന്നില്ല |
| മേ മനഃ | എന്റെ മനസ്സ് |

| | |
|---|---|
| ഭ്രമതി ഇവ ച | ഇളകിക്കൊണ്ടിരിക്കുന്നതുപോലെയും തോന്നുന്നു |
| ഹേ കേശവ | അല്ലയോ കേശവ |
| വിപരീതാനി | വിപരീതമായിരിക്കുന്ന |
| നിമിത്താനി ച | നിമിത്തങ്ങളും |
| പശ്യാമി | ഞാൻ കാണുന്നു. |

അല്ലയോ കൃഷ്ണ, യുദ്ധംചെയ്‌വാൻ ഇച്ഛയോടുകൂടി വന്നിരിക്കുന്ന ഈ ബന്ധുക്കളെ കണ്ടിട്ട് എന്റെ അംഗങ്ങൾ തളരുന്നു. വായ വരണ്ടുപോകുന്നു. എന്റെ ദേഹത്തിൽ ഒരു വിറയും രോമാഞ്ചവും ഉണ്ടാകുന്നു. ഗാണ്ഡീവം കൈയിൽനിന്നു വീഴുന്നു. ദേഹമാസകലവും എരിയുന്നു. തേരിൽ ഇരിക്കുന്നതിന്നുതന്നെ ഞാൻ ശക്തനാകുന്നില്ല. എന്റെ മനസ്സു വല്ലാതെ പരിഭ്രമിച്ചുപോലെ തോന്നുകയും ചെയ്യുന്നു. അല്ലയോ കേശവ, ഞാൻ ദുർന്നിമിത്തങ്ങളും കാണുന്നു.

ന ച ശ്രേയോനുപശ്യാമി ഹത്വാ സ്വജനമാഹവേ. 31

ന കാംക്ഷേ വിജയം കൃഷ്ണ ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ കിം ഭോഗൈർജ്ജീവിതേന വാ. 32

| | |
|---|---|
| ആഹവേ | യുദ്ധത്തിൽ |
| സ്വജനം | (ചേർന്നിരിക്കുന്ന) ബന്ധുക്കളെ |
| ഹത്വാ | കൊന്നിട്ട് |
| അനു | പിന്നെ |
| ശ്രേയഃ ച | ശ്രേയസ്സു ഫലം |
| ന പശ്യാമി | ഞാൻ കാണുന്നില്ല |
| ഹേ കൃഷ്ണ | അല്ലയോ ശ്രീകൃഷ്ണഭഗവാനേ |
| വിജയം | ജയത്തേയും |
| രാജ്യം ച | രാജ്യത്തേയും |
| ന കാംക്ഷേ | ഞാൻ ഇച്ഛിക്കുന്നില്ല |
| സുഖാനി ച | സുഖങ്ങളേയും |
| നഃ | ഇച്ഛിക്കുന്നില്ല |
| ഹേ ഗോവിന്ദ | അല്ലയോ ഗോവിന്ദ |
| ന | ഞങ്ങൾക്ക് |

| | |
|---|---|
| രാജ്യേന | രാജ്യംകൊണ്ടു് |
| കിം | എന്തു് (പ്രയോജനം) |
| ഭോഗൈഃ | ഭോഗങ്ങളെക്കൊണ്ടാവട്ടെ |
| ജീവിതേന വാ | ജീവിതംകൊണ്ടുതന്നെയാവട്ടെ |
| കിം | എന്തു് (പ്രയോജനം). |

യുദ്ധക്കളത്തിൽ ചേൎന്നിരിക്കുന്ന ബന്ധുക്കളെ കൊന്നിട്ടു് ഒരു ശുഭഫലത്തേയും ഞാൻ കാണുന്നില്ല. ഹേ കൃഷ്ണ, ജയത്തേയോ രാജ്യത്തേയോ സുഖത്തേയോ ഞാനിച്ഛിക്കുന്നില്ല. ഹേ ഗോവിന്ദ, ഞങ്ങൾക്കു് രാജ്യംകൊണ്ടാവട്ടെ ഭോഗങ്ങൾ കൊണ്ടാവട്ടെ ജീവിതംകൊണ്ടുതന്നെയാവട്ടെ എന്തൊരുപ്രയോജനമാണുള്ളതു് ?

യേഷാമൎത്ഥേ കാംക്ഷിതം നോ രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേവസ്ഥിതാ യുദ്ധേ പ്രാണാംസ്ത്യക്ത്വാ ധനാനി ച. 33

ആചാൎയ്യാഃ പിതരഃ പുത്രാസ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൗത്രാഃ സ്യാലാഃ സംബന്ധിനസ്തഥാ. 34

| | |
|---|---|
| നഃ | ഞങ്ങൾക്കു് |
| യേഷാം അൎത്ഥേ | യാതൊരുവൎക്കുവേണ്ടി |
| രാജ്യം | രാജ്യം |
| കാംക്ഷിതം | ഇച്ഛിക്കപ്പെടുന്നുവോ |
| ഭോഗാഃ സുഖാനി ച | ഭോഗങ്ങളും സുഖങ്ങളും |
| (യേഷാം അൎത്ഥേ കാംക്ഷിതാനി) | ആൎക്കുവേണ്ടി ഇച്ഛിക്കപ്പെടുന്നുവോ |
| തേ | അങ്ങനെയുള്ള |
| ആചാര്യാഃ | ഗുരുക്കന്മാർ |
| പിതരഃ | പിതാക്കന്മാർ |
| പുത്രാഃ | പുത്രന്മാർ |
| തഥാ ഏവ ച | അപ്രകാരംതന്നെ |
| പിതാമഹാഃ | മുത്തച്ഛന്മാർ |
| മാതുലാഃ | അമ്മാമന്മാർ |
| ശ്വശുരാഃ | ഭാര്യമാരുടെ പിതാക്കന്മാർ |
| പൗത്രാഃ | പുത്രന്മാരുടെ പുത്രന്മാർ |

| | |
|---|---|
| സ്യാലാഃ | ഭാര്യാസഹോദരന്മാർ |
| തഥാ | അപ്രകാരംതന്നെ |
| സംബന്ധിനഃ | സംബന്ധിജനങ്ങരം |
| ഇമേ | ഇവരെല്ലാവരും |
| പ്രാണാൻ | ജീവനേയും |
| ധനാനി ച | ധനത്തേയും |
| ത്യക്ത്വാ | ഉപേക്ഷിച്ച് |
| യുദ്ധേ | യുദ്ധക്കളത്തിൽ |
| അവസ്ഥിതാഃ | നില്ക്കുന്നു. |

രാജ്യവും ഭോഗങ്ങളും സുഖങ്ങളും ഞങ്ങളാൽ ആർക്കവേണ്ടി ഇച്ഛിക്കപ്പെടുന്നുവോ അങ്ങനെയിരിക്കുന്ന ഗുരുക്കന്മാർ, പിതാക്കന്മാർ, പുത്രന്മാർ, അപ്രകാരംതന്നെ മുത്തച്ഛന്മാർ, അമ്മാമന്മാർ, ഭാര്യാപിതാക്കന്മാർ, പൗത്രന്മാർ, ഭാര്യാസഹോദരന്മാർ, അപ്രകാരംതന്നെ ബന്ധുക്കരം ഇവരെല്ലാവരും പ്രാണനേയും ധനത്തേയുമുപേക്ഷിച്ച് യുദ്ധക്കളത്തിൽ നിൽക്കുന്നു.

ഏതാൻ ന ഹന്തുമിച്ഛാമി ഘ്നതോപി മധുസൂദന
അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ കിം നു
മഹീകൃതേ. 35

| | |
|---|---|
| ഹേ മധുസൂദന | അല്ലയോ കൃഷ്ണ |
| ഘ്നതഃ അപി | (എന്നെ) കൊല്ലുന്നവരാണെങ്കിലും |
| ഏതാൻ | ഇവരെ |
| ത്രൈലോക്യരാജ്യസ്യ | മൂന്നുലോകത്തിലെ രാജ്യാധിപത്യ[ത്തിന്നു് |
| ഹേതോഃ അപി | വേണ്ടിയെങ്കിലും |
| ഹന്തും | കൊല്ലുന്നതിന്നു് |
| ന ഇച്ഛാമി | ഞാൻ ഇച്ഛിക്കുന്നില്ല |
| മഹീകൃതേ | ഭൂമിക്കുവേണ്ടി |
| കിം നു | എന്തു്? (പിന്നെ പറയണമോ?) |

അല്ലയോ മധുസൂദന, അവർ എന്നെ കൊല്ലുന്നതായാലും ഞാൻ അവരെ ത്രിലോകാധിപത്യലാഭത്തിന്നുംകൂടി കൊല്ലുവാൻ ഇച്ഛിക്കുന്നില്ല. അങ്ങനെയിരിക്കെ അല്പഭൂമിക്കുവേണ്ടി

(ഞാൻ അശേഷം ഇച്ഛിക്കുന്നില്ലെന്നു) പിന്നെ പറയേണമോ?

നിഹത്യ ധാൎത്തരാഷ്ട്രാന്നഃ കാ പ്രീതിഃ സ്യാജ്ജനാൎദ്ദന
പാപമേവാശ്രയേദസ്മാൻ ഹത്വൈതാനാതതായിനഃ 36

| | |
|---|---|
| ഹേ ജനാൎദ്ദന | അല്ലയോ ജനാൎദ്ദന |
| ധാൎത്തരാഷ്ട്രാൻ | ധൃതരാഷ്ട്രപുത്രന്മാരെ |
| നിഹത്യ | കൊന്നിട്ടു് |
| നഃ | ഞങ്ങൾക്കു് |
| കാ പ്രീതിഃ സ്യാൽ | എന്തു സന്തോഷമുണ്ടാവാൻപോകുന്നു |
| ആതതായിനഃ (അപി) | ആതതായികളാണെങ്കിലും |
| ഏതാൻ ഹത്വാ | ഇവരെ കൊന്നാൽ |
| അസ്മാൻ | ഞങ്ങളെ |
| പാപം ഏവ | പാപംതന്നെ |
| ആശ്രയേൽ | ആശ്രയിക്കുന്നതാണു്. |

ഹേ ജനാൎദ്ദന, ധൃതരാഷ്ട്രപുത്രന്മാരെ കൊന്നിട്ട ഞങ്ങൾക്കു് എന്തു സുഖമാണുണ്ടാകുന്നതു്? ആതതായികളാണെങ്കിലും ഇവരെ കൊന്നാൽ ഞങ്ങൾക്കു നിശ്ചയമായി പാപമുണ്ടാകും.

തസ്മാന്നാൎഹാ വയം ഹന്തും ധാൎത്തരാഷ്ട്രാൻ
സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ സുഖിനഃ സ്യാമ മാധവ. 37

| | |
|---|---|
| ഹേ മാധവ | അല്ലയോ മാധവ |
| തസ്മാൽ | ആയതുകൊണ്ടു് |
| വയം | ഞങ്ങൾ |
| സ്വബാന്ധവാൻ | സ്വബന്ധുക്കളായ |
| ധാൎത്തരാഷ്ട്രാൻ | ധൃതരാഷ്ട്രപുത്രന്മാരെ |
| ഹന്തും | കൊല്ലുന്നതിന്നു് |
| ന അൎഹാഃ | യോഗ്യന്മാരല്ല |
| സ്വജനം ഹത്വാ | ബന്ധുക്കളെ കൊന്നിട്ടു് |
| കഥം | എങ്ങനെ |
| സുഖിനഃ | സുഖികളായി |
| സ്യാമ ഹി | ഭവിക്കും. |

അതിനാൽ ഹേ മാധവ, സ്വബന്ധുക്കളായ ധൃതരാഷ്ട്രപുത്രന്മാരെ കൊല്ലുന്നതിന്നു ഞങ്ങൾക്ക് അർഹതയില്ല. ബന്ധുക്കളെ കൊന്നിട്ട് എങ്ങനെയാണ് സുഖമായിരിക്കുന്നത്?

യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ
കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം. 38

കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജ്ജനാർദ്ദന. 39

| | |
|---|---|
| ലോഭോപഹതചേതസഃ | ആശനിമിത്തം വിവേകമില്ലാത്ത മനസ്സോടുകൂടിയ |
| ഏതേ | ഇവർ (ദുര്യോധനാദികൾ) |
| കുലക്ഷയകൃതം ദോഷം | കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തേയും |
| മിത്രദ്രോഹേ | മിത്രദ്രോഹത്തിലുള്ള |
| പാതകം ച | പാപത്തേയും |
| യദ്യപി ന പശ്യന്തി | അറിയുന്നില്ലെങ്കിലും |
| കുലക്ഷയകൃതം ദോഷം | കുലനാശംകൊണ്ടുണ്ടാകുന്ന പാപത്തെ |
| പ്രപശ്യദ്ഭിഃ അസ്മാഭിഃ | അറിയുന്ന ഞങ്ങളാൽ |
| അസ്മാൽ പാപാൽ | ഈ പാപത്തിൽനിന്നു് |
| നിവർത്തിതും | നിവർത്തിപ്പാൻവേണ്ടി |
| ഹേ ജനാർദ്ദന | അല്ലയോ ജനാർദ്ദന |
| കഥം ന ജ്ഞേയം | എങ്ങനെ അറിയപ്പെടാതിരിക്കും. |

ആശകൊണ്ടു വിവേകശൂന്യമായ മനസ്സോടുകൂടിയ ദുര്യോധനാദികൾ കുലക്ഷയംകൊണ്ടുണ്ടാകുന്ന ദോഷത്തേയും ബന്ധുദ്രോഹത്താലുള്ള പാപത്തേയും അറിയുന്നില്ലെങ്കിലും, കുലക്ഷയം കൊണ്ടുണ്ടാകുന്ന ദോഷത്തെ അറിയുന്ന ഞങ്ങൾ ഈ പാപത്തിൽനിന്നു നിവർത്തിക്കുവാനുള്ള വഴിയെ ഹേ, ജനാർദ്ദന, എങ്ങനെ ആലോചിക്കാതിരിക്കും?

കുലക്ഷയേ പ്രണശ്യന്തി കുലധർമ്മാസ്സനാതനാഃ
ധർമ്മേ നഷ്ടേ കുലം കൃത്സ്നമധർമ്മോഭിഭവത്യുത. 40

| | |
|---|---|
| കുലക്ഷയേ | കുലനാശം വന്നാൽ (കുലനാശത്തിങ്കൽ) |
| സനാതനാഃ | പരമ്പരാപ്രാപ്തങ്ങളായ |
| കുലധർമ്മാഃ | കുലധർമ്മങ്ങൾ |
| പ്രണശ്യന്തി | മുഴുവനും നശിച്ചുപോകുന്നു |
| ധർമ്മേ നഷ്ടേ | ധർമ്മം നശിച്ചാൽ |
| കൃത്സ്നം കുലം ഉത | കുലത്തെ മുഴുവനും |
| അധർമ്മഃ | ദുരാചാരം |
| അഭിഭവതി | ബാധിക്കുന്നു. |

കുലനാശം വന്നാൽ പണ്ടേക്കുപണ്ടേ ഉള്ള കുലാചാരങ്ങൾ മുഴുവനും നശിച്ചുപോകുന്നു. ആചാരം നശിച്ചാൽ കുലത്തെ ആസകലവും അനാചാരം വന്നു ബാധിക്കുന്നു.

അധർമ്മാഭിഭവാൽ കൃഷ്ണ പ്രദുഷ്യന്തി കുലസ്ത്രീയഃ
സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ ജായതേ വർണ്ണസംകരഃ 41

| | |
|---|---|
| ഹേ കൃഷ്ണ | അല്ലയോ കൃഷ്ണ |
| അധർമ്മാഭിഭവാൽ | അധർമ്മം ബാധിച്ചാൽ |
| കുലസ്ത്രീയഃ | കുലസ്ത്രീകൾ |
| പ്രദുഷ്യന്തി | ദോഷപ്പെടുന്നു |
| സ്ത്രീഷു ദുഷ്ടാസു | സ്ത്രീകൾ ദോഷപ്പെട്ടാൽ |
| ഹേ വാർഷ്ണേയ | അല്ലയോ വൃഷ്ണിവംശജ |
| വർണ്ണസംകരഃ | ജാതിമിശ്രം |
| ജായതേ | ഉണ്ടാകുന്നു. |

അല്ലയോ കൃഷ്ണ, അധർമ്മം ബാധിച്ചാൽ കുലസ്ത്രീകൾ ദോഷപ്പെടുന്നു. അല്ലയോ വൃഷ്ണിവംശജ, സ്ത്രീകൾ ദോഷപ്പെട്ടാൽ ജാതിസങ്കരമുണ്ടാകുന്നു.

സംകരോ നരകായൈവ കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോ ഹ്യേഷാം ലുപ്തപിണ്ഡോദക
ക്രിയാഃ 42

| | |
|---|---|
| സംകരഃ | ജാതിമിശ്രം |
| കുലഘ്നാനാം | കുലനാശം വരുത്തുന്നവൎക്കും |
| കുലസ്യ ച | കുലത്തിന്നും |
| നരകായ ഏവ | നരകഹേതുവായിത്തന്നെ ഭവി |

| | |
|---|---|
| | കുന്നു |
| ഹി | എന്തെന്നാൽ |
| ഏഷാം പിതരഃ | ഈ കുലഘ്നന്മാരുടെ പിതൃക്കൾ |
| ലുപ്തപിണ്ഡോദകക്രിയാഃ | പിണ്ഡോദകക്രിയകളില്ലാത്തവരായിട്ട് |
| പതന്തി | (നരകത്തിൽ) വീഴുന്നു. |

ജാതിമിശ്രം, കുലനാശം വരുത്തുന്നവർക്കും കുലത്തിന്നും നരകഹേതുവായി ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ, കുലഘ്നന്മാരുടെ പിതൃക്കൾ പിണ്ഡോദകക്രിയകളില്ലാത്തവരായി നരകത്തിൽ വീഴുന്നു.

ദോഷൈരേതൈഃ കുലഘ്നാനാം വർണ്ണസംകരകാരകൈഃ
ഉത്സാദ്യന്തേ ജാതിധർമ്മാഃ കുലധർമ്മാശ്ച ശാശ്വതാഃ 43

| | |
|---|---|
| വർണ്ണസംകരകാരകൈഃ | ജാതിമിശ്രത്തെ ഉണ്ടാക്കുന്ന |
| കുലഘ്നാനാം | കുലനാശംവരുത്തുന്നവരുടെ |
| ഏതൈഃ ദോഷൈഃ | ഈ പാപങ്ങളാൽ |
| ശാശ്വതാഃ | അനാദിയായിരിക്കുന്ന |
| ജാതിധർമ്മാഃ | ജാത്യാചാരങ്ങളും |
| കുലധർമ്മാഃ ച | കുലാചാരങ്ങളും |
| ഉത്സാദ്യന്തേ | നശിപ്പിക്കപ്പെടുന്നു. |

ജാതിമിശ്രത്തെ ഉണ്ടാക്കുന്നവയായ കുലനാശം വരുത്തുന്നവരുടെ ഈ പാപങ്ങൾനിമിത്തം അനാദിയായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചുപോകുന്നു.

ഉത്സന്നകുലധർമ്മാണാം മനുഷ്യാണാം ജനാർദ്ദന
നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ. 44

| | |
|---|---|
| ഹേ ജനാർദ്ദന | അല്ലയോ ജനാർദ്ദന |
| ഉത്സന്നകുലധർമ്മാണാം | കുലധർമ്മങ്ങൾ നശിച്ചുപോയിട്ടുള്ള |
| മനുഷ്യാണാം | മനുഷ്യർക്ക് |
| നരകേ | നരകത്തിൽ |
| നിയതം വാസഃ | എപ്പോഴും വാസം |
| ഭവതി ഇതി | ആകുന്നുവെന്ന് |
| അനുശുശ്രുമ | ഞങ്ങൾ കേട്ടിട്ടുണ്ട്. |

അല്ലയോ ജനാർദ്ദന, കുലധർമ്മങ്ങൾ നശിച്ചുപോയിരിക്കുന്ന മനുഷ്യർക്ക് നരകത്തിലാണ് എന്നും വാസമെന്നു ഞങ്ങൾ കേട്ടിട്ടുണ്ട്.

അഹോ ബത മഹൽപാപം കർത്തും വ്യവസിതാ വയം
യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ 45

| | |
|---|---|
| യൽ | യാതൊരു കാരണത്താൽ |
| വയം | ഞങ്ങൾ |
| രാജ്യസുഖലോഭേന | രാജ്യസുഖത്തിലുള്ള അത്യാഗ്രഹത്താൽ |
| സ്വജനം | ബന്ധുജനങ്ങളെ |
| ഹന്തും | കൊല്ലുവാൻ |
| ഉദ്യതാഃ | തുനിഞ്ഞവരാകുന്നുവോ |
| (തൽ) | ആ കാരണത്താൽ |
| മഹൽപാപം | മഹാപാപത്തെ |
| കർത്തും | ചെയ്‌വാൻ |
| വ്യവസിതാഃ | നിശ്ചയിച്ചവരാകുന്നു |
| അഹോ | ആശ്ചര്യം |
| ബത | മഹാകഷ്ടം. |

ഞങ്ങൾ രാജ്യസുഖേച്ഛകൊണ്ടു ബന്ധുജനങ്ങളെ കൊല്ലുവാൻ തുനിഞ്ഞവരാകയാൽ മഹാപാപത്തെ ചെയ്‌വാനൊരുങ്ങുന്നു. ഇതെന്തൊരാശ്ചര്യം! മഹാ കഷ്ടം!

യദി മാമപ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേൽ. 46

| | |
|---|---|
| ശസ്ത്രപാണയഃ | ആയുധങ്ങളെ ധരിച്ചിരിക്കുന്ന |
| ധാർത്തരാഷ്ട്രാഃ | ധൃതരാഷ്ട്രപുത്രന്മാർ |
| അശസ്ത്ര | ആയുധമെടുക്കാത്തവനും |
| അപ്രതീകാരം | എതിർക്കാത്തവനുമായ |
| മാം | എന്നെ |
| രണേ | യുദ്ധത്തിൽ |
| ഹന്യുഃ യദി | കൊല്ലുന്നുവെങ്കിൽ |
| തൽ | അതു് |
| മേ | എനിക്കു് |

